# എന്റെ ഭാരതം 5

## ഉള്ളടക്കം



## തപസ്വിനി പാർവ്വതി

ദേവീദേവന്മാരുടെ വിവാഹം ജനനം ഇവയോടു കൂടി അപ്സരസ്സുകളും ഗന്ധർവ്വന്മാരും മറ്റ് ദേവതാരൂപങ്ങളും കൊത്തിവെക്കുക പതിവാണ്. പാർവ്വതിയുടെ തപസ്സ് പുരാണങ്ങളിലെ പ്രസിദ്ധമായ രംഗമാണ്.

തപമതിനുടെയന്ത്യകാഷ്ഠയല്ലോ
ദ്രുതമണയും ദ്രുമപർണ്ണമാത്രവൃത്തി
സുകൃതിയവളതും ത്യജിക്കയാലേ
വിരുതു ലഭിച്ചിതപർണ്ണയെന്നു പാരിൽ എന്ന് കവി പാടിയത് ചെറിയ ക്ലാസുകളിൽ പഠിച്ചിട്ടില്ലേ. അപർണ്ണയുടെ പഞ്ചാഗ്നിമദ്ധ്യത്തിലെ ആ തപസ്സ് നിഴലും പ്രകാശവും ശോഭായമാനമാക്കുന്ന ആ ദിവ്യരൂപം ശിൽപ്പികൾ കൊത്തിവെക്കാറുണ്ട്. എനിക്ക് അപ

ർണ്ണ എന്ന് പേരിടാനുള്ള അമ്മയുടെ മോഹം അമ്മാമൻ വേണ്ടെന്ന് വെപ്പിച്ചത്, സകലവും ത്യജിക്കുന്ന അവസ്ഥ അവൾക്ക് വരരുത് എന്ന് വിചാരിച്ചാണ് ത്രെ.

പാർവ്വതി മൂന്നു ഘട്ടത്തിലാണ് തപസ്സ് ചെയ്തത്. ആദ്യത്തേത് വിവാഹത്തിനു മുമ്പ് ശിവനെ ലഭിക്കാനുള്ള തപസ്സ്. അതിൽ സപ്തർഷികളും സന്നിഹിതരായിരുന്നു. ജനനവും വിവാഹവും മംഗളകരമാകയാൽ ഗ്രഹനക്ഷത്രങ്ങളും  സിംബലുകളും മംഗളകരമായിരിക്കണം.  .രണ്ടാമത് ശിവൻ അവളുടെ കറുത്ത രൂപത്തെ കളിയാക്കിയപ്പോളാണ്. ഗൌരി അഥവാ വെളുത്തവളാവാനുള്ള തപസ്സ്. അത് വിവാഹശേഷമാണ്. മൂന്നാമത്തേത് നവവധുവായ പാ ർവ്വതി ശിവന്റെ മൂന്നു കണ്ണും തമാശക്ക് പൊത്തിയ കഥയോടു ബന്ധപ്പെട്ടാണ്. സൂര്യചന്ദ്രന്മാരും താരകളും അപ്രത്യക്ഷമായി. പ്രപഞ്ചം ഇരുണ്ടു. ഈ തെറ്റിന് പശ്ചാത്തപിച്ച് ശിവനെ പ്രീതയാക്കാനാണ് മൂന്നാമത്തെ തപസ്സ്.

സൌരസിദ്ധാന്തം സൂര്യനെ കേന്ദ്രീകരിച്ചാണ് ഒറീസയിലെ കൊണാരക്കിലും  സിന്ധിലെ മുൾത്താ നിലും കാശ്മീരിലെ മാർത്താണ്ഡക്ഷേത്രത്തിലും എല്ലാം സൂര്യന് ക്ഷേത്രങ്ങളുണ്ട്. സൂര്യ,ചന്ദ്ര, മംഗല,ബുധ, ബൃഹസ്പതി, ശുക്ര, ശനിമാരും രാഹുകേതുക്കളും ഇന്ത്യയിലെ ജ്യോതിശ്ശാസ്ത്രജ്ഞരുടെ പ്രിയവിഷയങ്ങളാണ്. രാഹു തല മാത്രമായും കേതു പാമ്പിന്റെ വാലോടുകൂടിയ ഒരു സുന്ദരിയുടെ ശരീരമായും ചില സ്ഥലങ്ങളിൽ കൊത്തിവെക്കപ്പെടുന്നു. (നാഗകന്യ) തെക്കേ ഇന്ത്യയിലെ ഈ സമ്പ്രദായം ഗുപ്തകാലത്ത് വടക്കേ ഇന്ത്യയിലും പ്രചാരത്തിലായി. ആറാം നൂറ്റാ

ണ്ടുമുതൽ വടക്കേ ഇന്ത്യയിലെ ക്ഷേത്രങ്ങളിൽ ഇവ പോപ്പുലറാണ്. തപസ്വിനിപാർവ്വതി ശിൽപ്പങ്ങളിലെ 18. 1 ശതമാനം ഈ സിംബലുകളോടുകൂടിയതാണ്. (വടക്കേ ഇന്ത്യ). ശൈവശാക്ത ജ്യോതിശ്ശാസ്ത്രമിശ്രഭാവമാണ് ഈ ശില്പ്പങ്ങളിൽ. ഇത്തരം ശില്പ്പങ്ങൾ ഗുജറാത്ത്, രാജസ്ഥാൻ, മദ്ധ്യപ്രദേശ്, ഉത്തർപ്രദേശ്, ബീഹാർ, ഒറീസ, ബംഗ്ലാദേശ് വരെ പടിഞ്ഞാറുനിന്ന് കിഴക്കോട്ട് വ്യാപിച്ച് കിടക്കുന്നുണ്ട്.
കർക്കിടകരേഖയുടെ (ട്രോപ്പിക്ക് ഓഫ് കാൻസർ . 23 ഡി 26 മി 12.9 ഉത്തരഅക്ഷാംശം) രണ്ടര ഡിഗ്രി അങ്ങോട്ടും ഇങ്ങോട്ടുമാണ് ഇവയിലെ ഭൂരിഭാഗവും എന്ന് ജി, ജെ, ആർ മെവിസ്സൺ ചൂണ്ടിക്കാട്ടുന്നു. ഭൂമിശാസ്ത്രപരമായി ഈ അക്ഷാംശത്തിലാണ് ഇന്ത്യയിലെ സമ്മർ , വിന്റർ സോൾസ്റ്റിസ്സുകളിൽ സൂര്യൻ നേരെ മുകളിൽ നിന്ന് ഏറ്റവും കൂടുതൽ ചൂട് (താപം) തരുന്നത്. ഇതും പാർവ്വതിയുടെ തപസ്സും തമ്മിലുള്ള ബന്ധം അദ്ദേഹം നിരീക്ഷിക്കുന്നു. പഞ്ച ഗ്നിമദ്ധ്യത്തിലെ തപസ്സിന്റെ താപം ആ സമയത്ത് സിംബോളിക്ക് മാത്രമല്ല, പ്രപഞ്ചസത്യവും ആണ്.

## ശിൽപ്പം

സമഭംഗമായി അഥവാ ഏകപാദയായി ആണ് ശിൽപ്പം കാണുക. (ഏകപാദത്തിൽ സാധാരണ വലത്തുകാലാണ് മടക്കുക) ചതുർഭുജമായിരിക്കും. 13 ശിൽപ്പങ്ങളിൽ രണ്ട് കൈ മാത്രമേ ഉള്ളു. മറ്റ് സ്വഭാവങ്ങൾ:-

1. അഗ്നികുണ്ഡവും അഗ്നിയും നാലെണ്ണം . ചിലതിൽ അഗ്നിദേവനെ കാണാം
2. വൃക്ഷങ്ങളും ലതകളും മാൻ, സിംഹം മുതലായ മൃഗങ്ങളും . വനമാണെന്ന് കാണിക്കുന്നു
3. പീഠത്തിൽ ഗോദാ അഥവാ വരാണസ് .

4. ഗണേശനും ശിവലിംഗവും മുകളിലെ കൈകൾക്ക ടുത്ത്. ഗണേശനും സ്കന്ദനും ചിലതിൽ കാണാം.

കൂടെ ഉള്ള ശിൽപ്പങ്ങളെ ആസ്പദമാക്കി 10 ഗ്രൂപ്പ് ആക്കി തിരിച്ചിരിക്കുന്നു.

1. നവഗ്രഹങ്ങളുള്ളത് 15, അഷ്ടഗ്രഹമുള്ളത് 2,
2. സൂര്യൻ മുകളിലുള്ളത് 2
3. ശിരസ്സിന് ഇരുവശം സൂര്യനും ചന്ദ്രനും 12
4. 9 തലയോ 9 ബിന്ദുവോ മാത്രം 14
5. 8 തലയോ ബിന്ദുവോ 3
6. 7 തലയോ ബീന്ദുവോ 4
7. ശിലാഫലകം 5 അല്ലെങ്കിൽ അതിലധികം ശിരസ്സോ ബിന്ദുവോ 10
8. വൃത്തങ്ങളുള്ളത് 1
9. 12 മണിയുള്ള അക്ഷമാല ധരിച്ചത് (ദ്വാദശരാശി) 3
10. 27 അഥവാ 28 മണിയുള്ള അക്ഷമാല ശിരസ്സി നു മുകളിലായി പിടിച്ചത്. (നക്ഷത്രമാല) ദേവീപുരാണം പറയുന്നത് പ്രകാശിക്കുന്ന ഗ്രഹ ങ്ങൾ ദേവിയെ അനുഗമിച്ചു എന്നാണ്. സ്കന്ദപു രാണം പറയുന്നത് തന്റെ പിതാവ് ദക്ഷൻ പൂർവ്വ ജന്മത്തിൽ സതീവിവാഹവേളയിൽ ഗ്രഹങ്ങളെ അവഗണിച്ചതിനാലാണ് ആ വിവാഹം ശുഭപര്യ വസായിയാകാതിരുന്നത് എന്നാണ്. ഗുപ്തകാല ത്തിനു ശേഷമുള്ള ബീഹാറിലെ മസ്രായിലെ ശിൽപ്പം ഒറ്റക്കൽത്തൂണിന്റെ ഒരു വശത്ത് പാർവ്വ തി, മറ്റ് മൂന്നു വശത്തുമായി വിഷ്ണു, സൂര്യൻ ഗണേശൻ ഇവർ, മുകളിൽ കേതു ഒഴികെ 8 ഗ്രഹം ഇങ്ങനെയാണ്. ആദ്യം നിൽക്കുന്ന സൂര്യനും അവ സാനമുള്ള ശനിയും രാഹുവും തനിമയോടെ കൊ ത്തിയിരിക്കുന്നു. ചന്ദ്രനും ശുക്രനും. ഒരേ പോലെ

യാണ് .




മദ്ധ്യപ്രദേശിലെ അത്‌വേദയിൽ ചതുർഭുജയാണ്. രണ്ട് വരിയായി മുകളിൽ നവഗ്രഹം. ബുധ,ബൃഹസ്പതി, ശുക്ര, ശനി, രാഹു, കേതുവിന്റെ താഴത്തെ ഭാഗം കാണാം. നാല് അഗ്നിപാത്രവും ഗോദയും കാണുന്നുണ്ട്. ഹിംഗ്ലാഗാർഹ് . മദ്ധ്യപ്രദേശിലെ ശിൽപ്പം അഷ്ടഗ്രഹം, മുകളിൽലകുലീശൻ മുകളിലുള്ളത് 10ആം നൂറ്റാണ്ടില് ഇവിടെ പാശുപതം പ്രബലമായിരുന്നു എന്ന് കാണിക്കുന്നു. സൂര്യനും ശനിയും തനിമയുള്ളവയാണ്. ചന്ദ്രനും ശനിയും ഒരേപോലെ .നാലുവശവും അഗ്നിദേവനാണ്, അഗ്നികുണ്ഡമല്ല. ഗോദ പീഠത്തിലുണ്ട്. ഹിംഗ്ലാഗാർഹിലെ മറ്റൊരു ശിൽപ്പവും ലകുലീശനെ കാണിക്കുന്നു എന്നത് ശ്രദ്ധേയമാണ്. ഇതിൽ സൂര്യൻ മാത്രം ഇരിക്കുന്നു, മറ്റ് ഗ്രഹങ്ങൾ നില്ക്കുകയാണ്. കേതുവിന് സർപ്പവാലുണ്ട്. അഗ്നി പാത്രങ്ങളിലാണ്. ഗോദ പീഠത്തിലുണ്ട്. പടിഞ്ഞാറേ ഇന്ത്യയിൽനിന്ന്

കിട്ടിയതിൽ അഗ്നികുണ്ഡങ്ങളാണ്.(8ആം നൂറ്റാണ്ട്)




ഗുജറാത്തിലെ റാണീ കീ വാവിൽനിന്ന് 3 ശിൽപ്പം കിട്ടി. 107ആം കോഷ്ഠത്തിലേത് വടക്കോട്ട് അഭി

മുഖമാണ്.




റാണി കി വാവ് 107ആം കോഷ്ഠം.

അറ്റത്ത് സൂര്യൻ ഇരിക്കുന്നു. ചന്ദ്ര, മംഗല,ബുധ ന്മാർ ഇടം കൈ ഉയർത്തി നിൽക്കുകയാണ്, നടു വിൽ ദേവിയാണ് ലകുലീശനല്ല. വലത്ത് വശം ഗുരു,ശുക്ര,ശനിമാർ ഇരിക്കുകയാണ്, വലംകൈ ഉയർത്തിയിരിക്കുന്നു. രാഹുവിന്റെ മുഖം കാണാം. കേതു അഞ്ജലിമുദ്രയോടും വാലോടും കൂടി. ചതു ർഭുജയായ ദേവി മുകളിലെ കൈകളിൽ നാഗവല യങ്ങൾക്കകത്ത് ശിവലിംഗവും ഗണപതിയും ധരി ച്ചിരിക്കുന്നു. താഴത്തെ കൈകളിൽ അക്ഷമാലയും പാത്രവുമാണ്. പീഠത്തിൽ ഗോദയുമുണ്ട്. മുഖം സൌമ്യം ശാന്തം.

130ആം കോഷ്ഠത്തിലെ ശിൽപ്പം തെക്കോട്ട് അഭി മുഖം. ചതുർഭുജയായ ഏകപദതപസ്വിനി. നവഗ്ര ഹം നേരത്തേ ഉള്ളതിലെ പോലെ. ഗോദ ഉണ്ട്. ഗണപതിയോ ശിവലിംഗമോ ഇല്ല.മുഖം സൌമ്യം ശാന്തം ഗൌരവഭാവം. മൂന്നാമത്തെ ശിൽപ്പം കോഷ്ഠം 292ലാണ്. തെക്കുകിഴക്കോട്ട് അഭിമുഖം. ഇതിൽ ഗോദ ഇല്ല. മുകളിലെ കൈകളിൽ ശംഖച

ക്രം താഴെ അക്ഷമാല പാത്രം.




റാണി കീ വാവ്
കോഷ്ഠം 130
ഏകപാദതപസ്വിനി




കോഷ്ഠം 292



ഉത്തർപ്രദേശ് ലക്നോ

ഉത്തർപ്രദേശിൽനിന്ന് കിട്ടിയതിൽ ചതുർഭുജയായ ദേവിക്ക് മുകളിലായി കമാനരൂപമായി നവഗ്രഹം. നടുവിലാണ് സൂര്യൻ (ഇപ്പോളില്ല). അഗ്നിദേവന്മാരെ നാലുപേരായി ഇരുവശവും കാണിച്ചിരിക്കുന്നു. പാർവ്വതി നിൽക്കുന്ന പത്മപീഠത്തിന്റെ മുന്നിലായി ഗോദയുണ്ട്. ബംഗളാദേശിലെ ഗോദഗരിക്ക് അടുത്ത് മന്ദോയിൽനിന്ന് കിട്ടിയ ശിൽപ്പത്തിൽ മാത്രമാണ് നവഗ്രഹം പാർവ്വതീശിൽപ്പത്തിന് താഴെ കാണുന്നത്. സാധാരണ ഗോദവാഹിനിയായ ദേവി ഇവിടെ മാത്രം ഗ്രഹവാഹിനിയാണ്. ഗ്രഹങ്ങളെല്ലാം നിൽക്കുകയാണ്, മനുഷ്യരൂപം ആണ്. മംഗലൻ കുന്തവും ബുധൻ അമ്പും വില്ലും ഏന്തുന്നു. ഗുരുവിന് കുമ്പയുണ്ട്. ശനി ദണ്ഡ് ധരിച്ച് മുടന്തു

ളളപോലെ കാണുന്നു.






ഉത്തർപ്രദേശ് ലക്നൌ.







ഗോദഗരി ബംഗളാദേശ്. ഗ്രഹവാഹിനി തപസ്വിനി പാർവ്വതി

**ഗോദക്ക് പകരം കാലിൽ ചുറ്റിപ്പിണഞ്ഞ നാഗവലയമാണ്. മൂഷകനും ഗണപതിയും ഒരുവശത്തും കാർത്തികേയനോ വീരഭദ്രനോ മറുവശത്തും കാണാം. ചന്ദ്രരൂപം കേടുവന്നിരിക്കുന്നു. ബംഗളാദേശിൽനിന്ന്**

# കിട്ടിയ മറ്റൊരു ശിൽപ്പം




ബംഗളാദേശ് നാഷണൽ മ്യൂസിയം

നവഗ്രഹങ്ങളെ ദേവിയുടെ ഇരുവശമായി വിതാനിച്ചിരിക്കുന്നു. രാഹുകേതുക്കൾ ദേവിയുടെ ശിരസ്സിനു മേലെയുള്ള അഗ്നിക്ക് ഇരുവശമാണ്. ദേവിയുടെ തലക്ക് പിന്നിലെ കറുത്ത കല്ല് നിരവധി താരചിഹ്നങ്ങളാല് അലങ്കരിച്ചിരിക്കുന്നു. (ആകാശം) താഴെ സസ്യജാലം (ഭൂമി, കാട്) അതിലെ മാൻ ഇവ കാണാം. ഗോദ വളരെ വലിയതാണ്. അതിനെ ഭക്തയെ തിന്നാൻ പോകുന്നപോലെ കാണിച്ചിരിക്കുന്നു. ദിനോസാർ പോലെ. കർണ്ണാടകത്തിലെ ശിൽപ്പം ചതുർഭുജമാണ്. ഗോദ വളരെ ചെറുത്. നവഗ്രഹങ്ങളും തീരെ ചെറുതാണ്, ദേവിയുടെ തലക്കു മുകളിലായി കമാനം പോലെ

**അവരെ കാണാം.**




**ഗ്രൂപ്പ് രണ്ടിൽ തലക്ക് മേലേ സൂര്യൻ മാത്രം . പഞ്ചാഗ്നിമദ്ധ്യത്തിലെ ചൂട് സൂചിപ്പിക്കുന്നു.**




വലംകാൽ ഉയർത്തി
ഏകപദമായി തപസ്സ്
ഹിംഗലാഗാർഹ്
മദ്ധ്യപ്രദേശ്

ഖജുരാഹോ

ഗ്രൂപ്പ് 2 ശിൽപ്പങ്ങൾ

**മദ്ധ്യപ്രദേശിലെ ഹിംഗലാഗാർഹിൽനിന്ന് ഉള്ളത് ദ്വിഭുജമായ സൂര്യനെ തലക്കുമേലെ കാട്ടുന്നു.ദേവിയും ദ്വിഭുജം. ഏകപദമാണ്. മൂന്ന് അഗ്നികുണ്ഡം കാണാം. ഖജുരാഹോവിൽനിന്ന് കിട്ടിയത് ചതുർഭുജസൂര്യനെയാണ് ശിരസ്സിനു മേലേ കാട്ടുന്നത്.**

ദേവിയും ചതുർഭുജം. വളരെ ചെറിയ രണ്ട് അഗ്നിപുരുഷന്മാർ (താടിയുള്ളവ) പീഠത്തിനു മുകളിലായി കാണാം. മൃഗങ്ങളുണ്ട്. ഗോദയുമുണ്ട്.

ഗ്രൂപ്പ് 3 സൂര്യചക്രം ചന്ദ്രക്കല മുതലായ ചിഹ്നങ്ങൾ ദേവീശിരസ്സിനടുത്ത് കാട്ടുന്നവയാണ്. കിഴക്കേ ഇന്ത്യയിൽ ഇത്തരം ശിലാ,ലോഹവിഗ്രഹങ്ങൾ ഉണ്ട്. നാല് ലോഹവിഗ്രഹവും ഒരു ശിലാവിഗ്രഹവും നളന്ദയിലാണ് ലഭിച്ചത്. (ബീഹാർ). ദുർഗ്ഗ, മരീചി ഇവർക്കും ഇതുപോലെ സിംബോളിക്ക് സൂര്യചന്ദ്രന്മാരെ കൂടെ കാണാറുണ്ട്. സൂര്യചന്ദ്രന്മാരുടെ പ്രകാശം ഭൂമീദേവിക്ക് ജീവജാലങ്ങളെ പ്രസവിക്കാനും വളർത്താനും വേണം അതാണ് ഈ സിംബോളിസം. മാത്രമല്ല, ആചന്ദ്രതാരം എന്ന വാക്ക് അവരുടെ ശാശ്വതസ്വഭാവം കാണിക്കുന്നതുമാണ്. കാളിദാസൻ കുമാരസംഭവത്തിൽ പാർവ്വതിയുടെ തപസ്സ് വർണ്ണിക്കുമ്പോൾ ശീതളകിരണനായ ചന്ദ്രപ്രകാശവും ഉഷ്ണകിരണനായ സൂര്യപ്രകാശവും അവളെ രാപ്പകൽ ചുഴന്നുനിന്നതായി പറയുന്നു.




നളന്ദയിലെ മൂന്നു ലോഹവിഗ്രഹം. . 8-9 നൂറ്റാണ്ട്.

ചതുർഭുജദേവി. ആദ്യത്തേതിൽ ചന്ദ്രക്കല ,സൂര്യഗോളം ഇവ കാണാം. മറ്റു രണ്ടിലും അവ നഷ്ടപ്പെട്ടിരിക്കുന്നു. ഗോദ സ്ഥാനം മാറിയിട്ടുണ്ട്. എന്നാലും മൂന്നിലുമുണ്ട്. മാനും സിംഹവും ഉണ്ട്. സസ്യം ആദ്യത്തേതിലില്ല. അഗ്നികുണ്ഡം സ്ഥാനവും എണ്ണവും മാറിയിട്ടുണ്ട്. മൂന്നാമത്തേതിൽ ഗണേശനുണ്ട്. അക്ഷമാല, പാത്രം നാഗം ഇവ ദേവി ധരിച്ചിട്ടുണ്ട്.




ഇവയെല്ലാം ദേവിയെ തപസ്വിനിയായി ചിത്രീകരിക്കുന്നവയും സൂര്യചന്ദ്രസിംബോളിസം കാണിക്കുന്നവയും ആണ്.

ബീഹാറിലെ മുങ്കർ എന്ന സ്ഥലത്തുനിന്ന് ലഭിച്ച ശിൽപ്പം ലിഖിതത്തോടുകൂടിയതാണെന്ന പ്രത്യേകത ഉള്ളതാണ്. മഹേന്ദ്രപാലന്റെ (9ആം നൂറ്റാണ്ട്) 5ആം ഭരണവർഷത്തിലെ ലിഖിതമാണ്. ചതുർഭുജദേവി, സൂര്യൻ വലത്തും ചന്ദ്രൻ ഇടത്തും . പീഠത്തിനു മുന്നിലായി 3 അഗ്നികുണ്ഡം  കാണാം. ഗോദ, സിംഹം, മാനെന്നിവയും കാണാം




മുംഗർ ബീഹാർ ലിഖിതമുള്ള ശിൽപ്പം

നളന്ദക്കടുത്ത് ബർഗാവോനിലെ ശിലാശിൽപ്പം ചതുർഭുജയായ ദേവിയാണ്. 9ആം നൂറ്റാണ്ടിലെ ഈ ശിൽപ്പം സൂര്യക്ഷേത്രത്തിലാണ് സൂക്ഷിച്ചിരിക്കുന്നത്. വലത്ത് ചന്ദ്രക്കല, ഇടത്ത് സൂര്യഗോളം. ഗോദ, മാൻ സിംഹം, നിരവധി ഭക്തന്മാർ, സ്കന്ദനും മയിലും ഗണേശനും മൂഷകനും. അവരുടെ പിന്നിലായി സസ്യജാലം. വളരെ സുന്ദരമാണ് ഈ ശിൽപ്പം. നളന്ദയുടെ കിഴക്കുള്ള ഗോശ്രവണത്തിൽ 2 ശിലാശിൽപ്പം ഉണ്ട്. ഇടത്ത് വശം ചന്ദ്രക്കല. വലത്ത് സൂര്യൻ രണ്ടും 9ആം നൂറ്റാണ്ടിലെയാണ്.




9ആം നൂറ്റാണ്ടിലെ ബംഗളാദേശിലെ ബോലാഹട്ടിലെ ശിൽപ്പം വലത്ത് വശം ചന്ദ്രക്കല ഇടത്ത് സൂര്യഗോളം. അരക്കെട്ടിനടുത്ത് സ്ലാബിൽ 2 അഗ്നികുണ്ഡം കാണാം. രണ്ടെണ്ണം പീഠത്തിലും. മുമ്പിൽ ഗോദ. സസ്യജാലത്തിനുമുമ്പിലായി പരിചാരികമാർ.




ബംഗളാദേശിലെ ധൻസയിൽനിന്നുള്ള ബിംബം

സൂര്യചന്ദ്രന്മാരെ മുടിയിലാണ് ആഭരണം പോലെ അണിഞ്ഞിരിക്കുന്നത്.




നടുഭാഗം നഷ്ടമായ മറ്റൊരു ശിൽപ്പം ബംഗളാദേശിൽനിന്ന് കിട്ടി.




ബംഗളാദേശ്

സ്ഥലം അജ്ഞാതം

അതിലും സ്ഥലമേതെന്നറിയാത്ത മറ്റൊന്നിലും സൂര്യൻ വലത്തും ചന്ദ്രൻ ഇടത്തുമാണ്. അവ മുടിയില്ല. ബംഗളാദേശിലേതിൽ 2 അഗ്നികുണ്ഡം ഉണ്ട്. മറ്റേതിൽ ഇല്ല. ഗണേശനും മൂഷകനും ,

സ്കന്ധനും മയിലും സിംഹവും മാനും സസ്യങ്ങ ളും ഭക്തരും ഉണ്ട്.

ഗ്രൂപ്പ് 4. ദേവിയുടെ ശിരസ്സിന് ഉപരി തലകളോ ബിന്ദുക്കളോ ആണ്. പടിഞ്ഞാറേ ഇന്ത്യയിലാണ് ഇത് കാണുന്നത്. 9 നാഗങ്ങളോ നാഗഫണങ്ങളോ ആവാമെന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ 8 ബിന്ദുക്കളും 9ആമത്തെ വാലുള്ള ബിന്ദുവും ആയി കാണുന്ന ഒരു ലോഹശിൽപ്പം ഇത് നവഗ്രഹം തന്നെയാണെന്ന് തെളിയിക്കുന്നു.




അത് രാജസ്ഥാനിലേതാണ്. ഗുജറാത്തിലെ വഡവൽ, റോഡ ഇവിടങ്ങളിൽനന്ന് കിട്ടിയ ശിലാശിൽപ്പങ്ങളിൽ തലകളാണ്. എഡി 800ലേതാണ്. റോഡയിലേത് 4 അഗ്നികുണ്ഡം ഉള്ളതാണ്. ഗുജറാത്തിലെ കർവ്വനിൽ 8-9 നൂറ്റാണ്ടുകളിലെ ശിൽപ്പം ലഭിച്ചു. 8 തടിച്ച ബിന്ദുക്കൾ തല പോലെ തോന്നും.ഈ ശിൽപ്പം കുമ്മായം പൂശിയതിനാൽ വ്യക്തമല്ല.




ചിത്തോർഗാർഹിലേത് 9 തലയാണ്, 4 അഗ്നികുണ്ഡമുണ്ട്. ചേരാട്ടാനിലെ മാർബിൾ ശിൽപ്പം 9 തലയാണ്. ഗോദ വലുതാണ്. 2 അഗ്നികുണ്ഡം കാണാം. ലോഹശിൽപ്പം (മദ്ധ്യപ്രദേശ്) 9 ബിന്ദുവും ഝാർഖണ്ടിലെ മജ്ഗാവോനിലേത് 9 തലയുമാണ്. അതിൽ 9 തല കഴിഞ്ഞ് ഒരു ചന്ദ്രക്കല കൂടി കാണാം. രണ്ട് ചതുരാകൃതിയിലുള്ള അഗ്നികുണ്ഡവും ഉണ്ട്. ഇത് ശിലാശിൽപ്പമാണ്. രാജസ്ഥാനിൽനിന്ന് 8ആം നൂറ്റാണ്ടിലെ വലിയ ഒരു ശിലാശിൽപ്പം ലഭിച്ചു. അത് തലക്കുമുകളിലെ കമാനത്തിന് മുകളിൽ 9 തല കാണിക്കുന്നു. പ്രകാശവലയത്തിനു താഴെ 15 വൃത്തം തിഥികളെ കാണിക്കുന്നതും ഉണ്ട്. ചന്ദ്രന്റെ 15 കല അഥവാ തിഥിനിത്യകളായും കരുതാം. ഇത് ലളിതാരൂപമായ ശക്തി ആരാധനക്ക് തെളിവുമാണ്, ചാന്ദ്രസിദ്ധാന്തത്തിനു തെളിവുമാണ്. ദേവിയുടെ ശിരസ്സിന് ഇരുവശം രണ്ട് ചതുരഅഗ്നികുണ്ഡം ഉണ്ട്. കിഴക്കേ ഇന്ത്യയിൽനിന്ന് കിട്ടിയ ഒന്നിലും 9

തലയും ഒറ്റ അഗ്നികുണ്ഡവുമാണ്.




## ഗ്രൂപ്പ് 5. എട്ടു തലയോ ബിന്ദുവോ ഉള്ളവ




രാജസ്ഥാനിലെ ഹർഷഗിരിയിലേത് 8 തലകളുള്ളതാണ്. .ദൽഹി മ്യൂസിയത്തിലിരിക്കുന്നത് പടിഞ്ഞാറേ ഇന്ത്യയിൽനിന്നോ മദ്ധ്യേന്ത്യയിൽനിന്നോ ആവാം. 8 വൃത്താകൃതിയിലുള്ള ബിന്ദു പ്രകാശവ

ലയത്തിലുണ്ട്. കൂടാതെ ശിരസ്സിൽ ഒരു ചന്ദ്രക്കലെ യും. നേരത്തെ പറഞ്ഞ മജ്ഗാവോൻശിൽപ്പത്തി ലാണ് ഈ വിധം രണ്ടും ഉള്ളത്. മദ്ധ്യപ്രദേശിലെ സാൽക്കൺ ഗ്രാമത്തിലേത് 8 തലയാണ്. കൂടാതെ പ്രകാശവലയത്തിന് അരികിലായി 32 ബിന്ദുവുണ്ട്. ഗുജറാത്തിലെ ഷംലാജിയിലെ ശിൽപ്പം 7 തല മാത്രമാണ് കാണിക്കുന്നത്. ഇത് 8-9 നൂറ്റാണ്ടിലേതാ ണ്. 4 അഗ്നികുണ്ഡവും വലിയ ഗോദായും ഉണ്ട്. സൂര്യൻ മുതൽ ശനി വരെ 7 ഗ്രഹങ്ങളെയാണ് ഇതിൽ കാണിക്കുന്നത്. തപസ്വിനിപാർവ്വതിയുടെ സപ്തഗ്രഹമാലയാണ്. ഏഴ് ദിവസമുള്ള ആഴ്ച രാഹുകേതുക്കളെ പറയുന്നില്ല. സപ്തർഷിസമൂ ഹവും ഏഴാണ്. സപ്തർഷിമാല എന്ന് പറയാ വുന്നതാണ്. വിവാഹപൂർവ്വതപസ്സിനും വിവാഹ ത്തിനും സപ്തർഷി സാക്ഷിയാണ് എറാനിലെ യജ്ഞവരാഹം (എഡി 500), 7 തലയാണ് കാണി ക്കുന്നത്. ഏഴാം നൂറ്റാണ്ടിലെ കുമാരബ്രഹ്മപുരം (ആലംപൂർ)ചാലൂക്യക്ഷേത്രം , രാജസ്ഥാനിലെ സൂര്യക്ഷേത്രം ( 8ആം നൂ ആദ്യം), ഗുജറാത്തിലെ ദ്വാരകക്ക് സമീപം സുവർണ്ണതീർത്ഥക്ഷേത്രം (7ആം നൂ) ഇവയിലെല്ലാം 7 ഗ്രഹമാണ് വാതിൽക്കലു ള്ളത്.

ഛത്തിസ്ഗാർഹിലെ സിർപൂരിൽനിന്ന് കിട്ടിയ ശിലാ വിഗ്രഹം 7-8 നൂറ്റാണ്ടുകളിലേതാണ്. 7 തല അഥ വാ 6 തലയും ഒരു ചന്ദ്രക്കലയും , അഥവാ 5 തല, ഒരു സൂര്യഗോളവും ചന്ദ്രക്കലയും. ഇപ്രകാ രം അഭിപ്രായങ്ങളുണ്ട്. വലത്ത് വശത്ത് മജ്ഗ ഹോൻശിൽപ്പം പോലെ ഒരു ചതുരഹോമകുണ്ഡം ഉണ്ട്.




ഒറീസയിൽനിന്ന് കിട്ടിയത് പാറ്റ്നാഗറിലെ ക്ഷേത്ര ത്തിലാണുള്ളത് അത് ഏകപദമാണ്. 7 തല. 2 അ ഗ്നികുണ്ഡം

ഗ്രൂപ്പ് 7 ചെറിയ ശിലാപ്ലേക്കുകളിൽ 5 അതില ധികം തല ദേവിയുടെ മുകളിലായി കാണാം. . ഉത്തർപ്രദേശ്, ബീഹാർ, സിർപൂര് (ഛട്ടിസ്ഗാ ർഹ്), ഇവിടങ്ങളിൽനിന്നായി 7 മുതൽ 13ആം നൂറ്റാണ്ടുവരെയുള്ള 10 ശിൽപ്പം കിട്ടി. ലക്നൌ വിലുള്ള രണ്ട് എണ്ണം ദ്വിഭുജയായ ദേവി, ഒന്നിൽ 7 മറ്റേതിൽ 5 തല. ബീഹാറിലെ ബോധഗയ മ്യൂ സിയത്തിലുള്ളതിൽ നാലര തലയേ കാണാനുള്ളു. ചതുർഭുജദേവിയാണ്. സിർപൂരിൽനിന്ന് കിട്ടിയ 7 ശിൽപ്പത്തിലും ദേവി ദ്വിഭുജയാണ്.




എല്ലാം സിർപൂരിൽനിന്ന് കിട്ടിയ ശിൽപ്പങ്ങൾ ഗ്രൂപ്പ് 7

ഗ്രൂപ്പ് 8. ഒറ്റ ശിൽപ്പം മാത്രം. ഉത്തർഖണ്ഡിലെ ബൈജ്നാഥക്ഷേത്രം. ഇതും ചമ്പയിൽനിന്ന് കിട്ടിയ ഒന്നുമാണ് ഉത്തരഭാഗത്തുനിന്ന് കിട്ടിയ 2 എണ്ണം.




ബൈജനാഥിലെ വൃത്തങ്ങളുടെ എണ്ണം എത്രയെന്ന് കണക്കാക്കാനായിട്ടില്ല. ബൈജ്നാഥിൽനിന്ന് കിട്ടിയ 8 കൈ ഉള്ള മഹിഷാസുരമർദ്ദിനിശിൽപ്പത്തിനു മേലെ 25 ബിന്ദുവാണ് പ്രകാശവലയം സൃഷ്ടിക്കു

ന്നത്.25 ശക്തിതത്വം ആവാം. മഥുരമ്യൂസിയത്തിലുള്ള അഹിഛത്രശിൽപ്പത്തിൽ 11-12 വൃത്തമുണ്ട്. ശിവപുരി കോട്ടയിലെ യോഗിനി 12 താമരമുകുളങ്ങളാലാണ് വലത്ത് ചുറ്റപ്പെട്ടിരിക്കുന്നത്. ഇടത്ത് 9 എണ്ണം ഉണ്ട്. ആകെ 21. ദ്വാദശാദിത്യരും നവഗ്രഹവുമാകാം. ജാൽറപട്ടണം രാജസ്ഥാനിലെ 8 കൈ ഉള്ള ചാമുണ്ഡി മുകളില് നവഗ്രമുള്ളതാണ്. ആ സ്ലാബിനെ ആയുധമായി ഉയർത്തുന്ന വിധമാണ്.




ഗ്രൂപ്പ് 9. 12 തലകളുള്ള അക്ഷമാല ധരിച്ച പാർവ്വതി. ആദിത്യമാല. ഏഴാം നൂറ്റാണ്ടിലെ ഉത്തർപ്രദേശ് ശിൽപ്പം വലത്തെ മുകളിലെ കയ്യിലാണ് ആദിത്യമാല കാണിക്കുന്നത്. ആന്ധ്രയിലെ പൽനാട് താലൂക്കിലെ (8ആം നൂ) ചതുർഭുജശിൽപ്പം ഏകപദമായി വലംകാലുയർത്തി നിൽക്കുന്നു. രണ്ടു കൈ കൊണ്ടും 12 മണിയുള്ള അക്ഷമാല ഉയർത്തിയിരിക്കുന്നു. മാങ്ങാട് ചെന്നൈയിലും ഏകപദമാണ്. പുതിയതാണ്. വലംകൈയിലാണ് അക്ഷമാല. ആ കൈ തലക്ക് മേലെ ഉയർത്തിയിരിക്കുന്നു . 12 മണിയാണ് മാലക്ക്.

ഗ്രൂപ്പ് 10. രാജസ്ഥാനിലെ 2 ശിൽപ്പം . അക്ഷമാലക്ക് 27-28 മണി. തലക്ക് മുകളിൽ ഉയർത്തിയിരിക്കുന്നു. നക്ഷത്രമാലയാണ്. ഉഡുപതിയായ ചന്ദ്രനെ സൂചിപ്പിക്കുന്നു. വെളുത്ത ദേവിമാരെ (ഗ്രഹമാതൃക, മഹാപ്രതിസാര, ഉഷ്ണീഷവിജയ) ബുദ്ധമതത്തിലും 28 നക്ഷത്രങ്ങളോടെ കാണിക്കാറുണ്ട്. ഛത്തീസ്ഗാർഹിലെ 8-9 നൂറ്റാണ്ടിലെ ശിൽപ്പം (ശില) ഏകപാദയായി വലംകാലുയർത്തി ചതുർഭുജയായി നിൽക്കുന്നതാണ്. തലക്ക് മേലെ ഉയർത്തിയ മാലക്ക് 28 മണി.







ഛത്തീസ് ഗാർഹ് ഏകപദ, ചതുർഭുജം

ഛത്തീസ്ഗാർഹിൽനിന്ന് കിട്ടിയ മറ്റൊരു ശിൽപ്പം 9-10 നൂറ്റാണ്ടിലേതാണ്. മാലക്ക് 27 മണി. അതിലും ഏകപദം. നിൽക്കുന്നത് വാഹനമായ ഗോദ മേലാണ്.






കർക്കിടകരേഖയിൽനിന്ന് രണ്ടരഡിഗ്രി വ്യത്യാസ സത്തിലാണ് പഠനവിധേയമാക്കിയ ശിൽപ്പങ്ങളെ ല്ലാം എന്നത് ശ്രദ്ധേയമാണ്. അങ്ങനെയല്ലാത്തവഃ

1. ചമ്പ
2. ഹർഷഗിരി
3. ബൈജ്നാഥ്
4. പറ്റ്നാഗർഹ്
5. പൽനാട്
6. മാങ്കാട്.

ബാക്കി 60 എണ്ണം രണ്ടരഡിഗ്രിക്കകത്താണ്.






പടിഞ്ഞാറുനിന്ന് കിഴക്കോട്ട് ഇന്ത്യക്കു് ആഭരണം പോലെ കർക്കിടകരേഖ. ആ മാലക്ക് ഇരുവശവും പതക്കം പോലെ വടക്കും തെക്കും മൂന്നു സ്ഥലം . ഇന്ത്യൻ ശിൽപ്പിയുടെ ഇമേജറിയും ജ്യോതിഷക്കാരന്റെ ശാസ്ത്രജ്ഞനാവും ഒരുമിച്ച അത്ഭുതമായിട്ടാണ് ലേഖകൻ ഇതിനെ കാണുന്നത്. ഗ്രൂപ്പ് 1, 2 പടിഞ്ഞാറെ ഇന്ത്യയിലും മദ്ധ്യേന്ത്യയിലും. 3 കിഴക്കേ ഇന്ത്യയിലും ബംഗളാദേശിലും മാത്രം.4 പടിഞ്ഞാറേ ഇന്ത്യയിൽ. 5, 6 ഇവക്ക് പ്രത്യേകം ജ്യോ

ഗ്രാഫിക്ക് സ്ഥാനമില്ല. 7 കിഴക്കിനും 8 വടക്കിനും 9 പുറംഭാഗത്തിനും (പെരിഫറി) 10 പടിഞ്ഞാറൻ ഇന്ത്യയിലെ ഒറ്റ സ്ഥലത്ത് മാത്രം.

ഈ ദേവിയെ മൺസൂൺ തുടങ്ങുന്ന കാലത്തും ചില പ്രത്യേക സ്ഥലങ്ങളിലും ആരാധിക്കുന്നുണ്ട്. കർക്കിടകരേഖയിൽ സൂര്യൻ നേർക്ക് ഉച്ചക്ക് വരുമ്പോൾ നിഴൽ വീഴ്ത്താത്ത ശങ്കുവായി ഈ ദേവിയെ ആരാധിക്കുന്നു. 540 കിലോമീറ്റർ മാത്രം വീതിയുള്ള ഒരു ഇടനാഴിയിലാണ് ഇത്രയും ശി ൽപ്പം കിട്ടിയത്. ഗുജറാത്ത് മുതൽ കിഴക്കേ അറ്റം വരെ 1500 കിലോമീ നീളമുണ്ട് ഈ ഇടനാഴിക്ക്. ( 1500 ഗുണനം 540 . സമം 810000 സ്ക്വ കിലോമീ റ്റർ.) ഇതിന്റെ നിഗൂഢരഹസ്യം തനിക്ക് അറിയാ നായില്ലെന്നും വരാനിരിക്കുന്ന ഗവേഷണം തെളിയി ക്കുമെന്നും ലേഖകൻ എഴുതിയിരിക്കുന്നു.

കംപാരറ്റീവ് പ്ലാനറ്റോളജി ഉപയോഗിക്കുന്ന ഇന്ത്യ ഭൂമിയിലെ ഒരു പ്രത്യേകഭാഗത്തെ ഭൂമിയുടെ അള വ് എടുക്കാൻ മാത്രമല്ല, അവിടെനിന്ന് കാണുന്ന ഗ്രഹനക്ഷത്രാദികളുടെ അളവെടുക്കാനും ഉപയോ ഗിച്ചിരുന്നു. ഭൂമദ്ധ്യരേഖ ലങ്ക അഥവാ മേഷരാശി എന്ന് പറയുമ്പോൾ ആ സ്ഥലം ആകാശത്ത് മേഷ രാശിയിയിലെ നക്ഷത്രങ്ങളുമായി യോഗം പറയുക കൂടിയാണ്. അതുപോലെ, കർക്കിടകരേഖ കടന്നു പോകുന്ന ഉജ്ജയിനി എന്നാൽ പുണർതത്തിന്റെ 3.20 ഡിഗ്രി ,പുഷ്യം, ആയില്യം ഇവയാണ്. ആ കാശത്തിലെ താരങ്ങൾക്കല്ല, ഭൂമിയിലെ നിരീക്ഷക നും അവന്റെ നിരീക്ഷണങ്ങൾക്കുമാണ് ഭൂമിയുടെ അക്ഷാംശച്ചെരുവു കൊണ്ട് മാറ്റം. ഇത് ഗ്രഹിച്ചാ ണ് ഇന്ത്യക്കാരുടെ ഗണനം. അത് ഏറ്റവും ശാ

സ്ത്രീയമാണ്. അതിനാലാണ് രണ്ടര വീതം ഇരുവശവും 5 ഡിഗ്രി (540 മീ) വീതമുള്ള വീതി. 1500 നീളം ക്ഷേത്രഫലം 810000 ( 900നെ 900 കണ്ട് ഗുണിച്ചത്) ഉല്ള ഇടനാഴിയെ വിന്ധ്യനു സമാന്തര മായി വിന്ധ്യവാസിനിക്കായി നീക്കിവെച്ചത്. ഗണന ത്തിൽ നക്ഷത്രഹാരങ്ങളും ഗ്രഹങ്ങളും വരുന്നതും ഇതിനാലാണ്. ഭൂമിയേയും ആകാശത്തേയും പ്രപ ഞ്ചത്തിന്റെ ഒറ്റ യൂണിറ്റായി കാണുന്ന അദ്വൈതി ക്കേ ഇത് സാധിക്കുകയുള്ളു. ഐൻസ്റ്റൈൻ ജനി ക്കുന്നതിന്ന് എത്രയോ മുമ്പ് ഇന്ത്യക്കാരായ ശാ സ്ത്രജ്ഞർ ആപേക്ഷികതയും പാരമാർത്ഥികതയും കണ്ടെത്തി എന്നതിന് തെളിവാണ് വിന്ധ്യവാസിനി യായ തപസ്വിനി പാർവ്വതിയുടെ  പ്രത്യേകഭൂഭാ ഗത്തെ സ്ഥിതി. ജിയോഡെസിക്കിനുള്ള പ്രത്യേകത അറിയാതെ ജ്യോതിശ്ശാസ്ത്രം അറിയാമെന്ന് മേനി നടിച്ചവരല്ല അവരെന്ന് സാരം. കാശ്മീരിലെ ചമ്പ മുതൽ തമിഴകത്തെ മാങ്ങാടുവരെയും ബംഗളാദേ ശം മുതൽ ഗുജറാത്ത് സിന്ധ് വരെയും നീണ്ടുകി ടക്കുന്ന ഭാരതദേശവും അതിലെ മൺസൂണും കാലാവസ്ഥയും അറിയാവുന്നവരാണ് വിന്ധ്യാവാ സിനിയുടെ തട്ടകം പരിധി നിർണ്ണയിച്ചത്. മേടം മുതൽ ചിങ്ങം വരെ 9 നക്ഷത്രാവധി നിശ്ഛയിച്ച തും. ദക്ഷിണായനരേഖ അഥവാ കർക്കിടകരേഖ ഇപ്രകാരം കൃത്യമായി നിശ്ചയിച്ചതാണ്. വർഷ ത്തിൽ ഇവിടെ രണ്ടുദിനം മാത്രം സൂര്യൻ നേരെ ഉച്ചത്തിലാവും. ഛായ വീഴില്ല. വിന്ധ്യവാസിനിയെ കാശ്മീരത്തിലെ ലളിതാദിത്യൻ അവിടേക്ക് കൊ ണ്ടുപോയ കഥ രാജതരംഗിണി പറയുന്നുണ്ട്. കിഴ ക്ക് ശിരസ്സും പടിഞ്ഞാറ് കണ്ഠവുമായ വിന്ധ്യവാ സിനിയുടെ കഴുത്തിലെ താലിപ്പതക്കം (മംഗല്യ

സൂത്രം) പോലെയാണ് കർക്കിടകരേഖക്ക് ഇരു വശം ഉള്ള 6 സ്ഥലം.




ഇന്ത്യാസമുദ്രം എന്ന് വിളിക്കുന്ന ഇന്ത്യയുടെ തെക്കുവശത്തെ സിന്ധുവിലൂടെയാണ് ഉത്തരായനരേഖ (മകരരേഖ) കടന്നുപോകുന്നത്. അതിന് മുകളിലുള്ള ഭൂമദ്ധ്യരേഖയും അപ്രകാരം. ഭൂമദ്ധ്യരേഖ അഥവാ വിഷുവതിനോട് ഏറ്റവും അടുത്തുകിടക്കുന്ന ലങ്കക്ക് മേഷബിന്ദു അഥവാ ഭൂമദ്ധ്യം.

A map of the Indian Ocean




ഭൂമദ്ധ്യരേഖ ലങ്കയും ഇന്ത്യയുടെ മദ്ധ്യരേഖ ഉജ്ജയിനിയുമാണെന്ന് പഴയവർ അറിഞ്ഞു. പുതിയവരാകട്ടേ ഉജ്ജയിനിയെ ഭൂമിയുടെ മദ്ധ്യരേഖ എന്ന് തെറ്റിദ്ധരിച്ചു. അതാണ് വാകാടകരുടെ ഉജ്ജയിനിക്ക് പകരം ഇംഗ്ലണ്ടിലെ ഗീനിച്ചിനെ ഭൂമദ്ധ്യരേഖ എന്ന് നാമകരണം ചെയ്യാനുണ്ടായ കാരണം. ഇംഗ്ലണ്ടിന്റെ മദ്ധ്യരേഖ എന്നതിനെ ഭൂമിയുടെ മദ്ധ്യരേഖ എന്നാക്കിയതിനു പിന്നിലെ സാമ്രാജ്യത്വബുദ്ധിമോശം ആരും കണ്ടില്ല.

ഭൂപരിധികളെ കുറിച്ച് പറയുമ്പോളാണ് ദേശാന്തര ഘടികയെക്കുറിച്ച് വരാഹമിഹിരൻ പറയുന്നത്. ലങ്കയാണ് അപ്പോഴും ഭൂമദ്ധ്യരേഖ. എന്നാൽ ഭൂമിയുടെ നാലു ബിന്ദുക്കളിൽ നിന്ന് നോക്കുന്നവരുടെ സൂര്യോദയവും സൂര്യാസ്മയവും എത്ര വ്യത്യാസ

ത്തിലാണ് എന്ന് പറയുന്നതിന് ഇന്ത്യയുടെ മദ്ധ്യ രേഖയായ ഉജ്ജയിനിയേയും ഉപയോഗിക്കുന്നു. അതായത് ഇന്ത്യക്കാരുടെ ദേശാന്തരഘടിക ലങ്കയും ഉജ്ജയിനിയും അടിസ്ഥാനമാക്കിയാണ്. ഇപ്പോഴ ത്തെ ഗ്രീനിച്ചിന് ഇത്തരം ഒരു ശാസ്ത്രീയത ഇല്ല. ഓരോ സ്ഥലത്തും ഉള്ള ലോക്കൽ ടൈം പോലെയേ ഗ്രീനിച്ചിന് സ്ഥാനമുള്ളു. ഉജ്ജയിനിയിൽനിന്ന് താ ഴേക്ക് ഭൂമദ്ധ്യരേഖ തൊടുന്ന ഒരു നേർരേഖ വര ക്കുക. ആ രേഖക്ക് കിഴക്കുള്ളത് കാലം ചുരുങ്ങു ന്നതും പടിഞ്ഞാറുള്ളത് കാലം വർദ്ധിക്കുന്നതുമാ ണ് എന്ന നിയമം (ഉജ്ജയിനിയിലും ലങ്കയിലും സമയം ഇത്രയെങ്കിൽ കേതുമാലയിലും സിദ്ധപു രത്തും എത്ര എന്ന നിയമം) പറയാനാണ് ദേശാന്ത രഘടികയിൽ മദ്ധ്യരേഖയായി ഇന്ത്യക്കാർ ഉജ്ജയി നിയെ ഉപയോഗിച്ചത്. ഇതായിരുന്നു പ്രൈമറി മെറിഡിയൻ. രാജാ ജയ്സിംഹ് 2ആമൻ പതിനാ റാം നൂറ്റാണ്ടിലും തന്റെ നിരീക്ഷണങ്ങൾക്ക് ജന്തർ മന്ദിറിൽ (ഉജ്ജയിനിയിലും ദില്ലിയിലും ജയ്പൂർ, മഥുര, വാരാണസിയിലും )ഈ അളവുതന്നെയാണ് ഉപയോഗിച്ചത്.

ഉജ്ജയിനി ഗ്രീക്കുകാർക്ക് ഒസീൻ എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. ടോളമി ഇത് പറയുന്നുണ്ട്. ടോളമി പല പ്രദേശങ്ങളുടെ ദൂരവും ഇന്ത്യക്കാരു ടെ അളവായ യോജന ഉപയോഗിച്ചാണ് പറയുന്ന തെന്നത് അദ്ദേഹം ഇന്ത്യക്കാരുടെ ശാസ്ത്രം പഠിച്ചി രുന്നതിന് തെളിവാണ്. കർക്കവൃത്തം ഉജ്ജയിനിമ ദ്ധ്യരേഖയെ ഛേദിക്കുന്ന സ്ഥലത്താണ് മഹാകാലേ ശ്വരലിംഗം എന്ന് അമർത്യ സെൻ എഴുതുന്നു . എന്നാലദ്ദേഹം ഇന്ത്യൻ ഗ്രീനിച്ച് എന്നാണ് ഈ മെറിഡിയനെ വിളിച്ചത്. ഗ്രീനിച്ചിനെ ഇന്ത്യൻ ഉജ്ജ

യിനി എന്നല്ലേ വിളിക്കേണ്ടത്. മഹാകാലേശ്വരം എന്ന പേരിലുമുണ്ട് കാലത്തെ അളക്കുന്ന സ്ഥലമാണെന്ന സൂചന. ഭാഷ തന്നെ ശാസ്ത്രവും ചരിത്രവുമാവുന്നത് ഇന്ത്യയിലെ മാത്രം പ്രത്യേകതയാണ്.

തദുത്തരേ സ്ഥിത രാജേന്ദ്ര ലിംഗം ജനമനോഹരം
മദ്ധ്യമേശ്വരസംജ്ഞം ച മദ്ധ്യരേഖാപ്രദർശകം

വത്സഗുല്മമാഹാത്മ്യം (ശ്ലോകം 1)വസിഷ്ഠമുനി വാസുകിരാജാവിനോട് പറയുകയാണ്:-
ചാമുണ്ഡാദേവീതീർത്ഥത്തിന് വടക്കായി ഒരു ശിവലിംഗമുണ്ട്. മദ്ധ്യമേശ്വരലിംഗം എന്ന് പ്രസിദ്ധമായ ഈ ജനമനോഹരലിംഗം മദ്ധ്യരേഖയിലേക്ക് സൂചകമാണ് അഥവാ മദ്ധ്യരേഖാപ്രദർശകമാണ്.

വരാഹമിഹിരനും ഭാസ്കരാചാര്യനും ഭൂപരിധിയുടെ സ്ഫുടം കാണാനാണ് ഈ പ്രൈമറി മെറിഡിയനെ ഉപയോഗിക്കുന്നതെന്ന് കൃത്യമായി പറയുന്നത് അവർക്ക് ഗോളാദ്ധ്യായം നന്നായി അറിയുന്നതു കൊണ്ടും ഭൂമിയുടെ ജിയോഡെസിക്ക് പരിചിതമായതുകൊണ്ടുമാണ്. ഈ രേഖ കടന്നുപോകുന്ന സ്ഥാനങ്ങളെ ഭാസ്കരാചാര്യർ പറയുന്നുണ്ട്.

ലംബജ്യാഗുണിതോ ഭവേത്
കുപരിധിഃസ്പഷ്ടസ്ത്രിഭിജ്യാഹൃതോ

യദ്വാ ദ്വാദശസംഗുണഃ സവിഷുവത്
കർണ്ണേന ഭക്തഃസ്ഫുടഃ
യല്ലങ്കോജ്ജയിനീപുരോപരി കുരുക്ഷേത്രാദിദേശാൻ
സ്പൃശത് സൂത്രം മേരുഗതം ബുധൈർന്നിഗദിതാ
സാ മദ്ധ്യരേഖാ ഭുവഃ

ഇത് ലങ്കമുതൽ മുകളിലേക്ക് ഉജ്ജയിനി, കുരുക്ഷേത്രം, മേരു എന്നാണ് ദിശ തരുന്നത്. ശ്രീപതി മറ്റു

സ്ഥലങ്ങളും പറയുന്നു. ലങ്ക, കുമാരിനഗരി,കാഞ്ചി, പാനാടമന്ദിരം, ഷഡാസ്യമായ ശ്വേതഗിരി, (സിതഗി രി), പര്യലി, വത്സഗുൽമം ,മാഹിഷ്മതി, ഉജ്ജ യിനി, പട്ടശിവം, ശ്രീഗർഗ്ഗരാടം, സരോഹിതാക്ഷ സ്ഥാനേശ്വരം, ശീതഗിരി, സുമേരു ഇപ്രകാരം യാമ്യോത്തരമായി ധരയുടെ രേഖയെ ഗോളവിത്തു കൾ പറയുന്നു എന്നാണദ്ദേഹം പറയുന്നത്. ഇപ്ര കാരം മറ്റു സ്ഥാനങ്ങളിലുള്ളവരും തങ്ങളുടെ രേഖകളെ അറിയേണ്ടതാണെന്നും കൂടി പറയുന്നത് ശാസ്ത്രീയതയുടെ ലക്ഷണമല്ലാതെ മറ്റെന്താണ്.

ലങ്കാപുരീതഃകില ദേവകന്യാ കാഞ്ചിം തഥാ
ശ്വേതഗിരീം ച പര്യലീം യദ്വത്സഗുത്മം
പരികൽപ്പ്യ മദ്ധ്യം തഥോജ്ജയിന്യാ
ദികമുത്തരാർദ്ധകം ഭൂമദ്ധ്യരേഖക്ക് മുകളിലുള്ള ഉത്തരാർദ്ധത്തിഗോളത്തിലാണ് ഉജ്ജയിനിയും ലങ്ക യും എല്ലാം എന്നും അറിവുണ്ടെന്ന് സാരം.

ഇത് മാത്രമല്ല മെറിഡിയനെക്കൊണ്ടുള്ള ഉപകാരം അതുവെച്ചാണ് ഗ്രഹനക്ഷത്ര, സൂര്യചന്ദ്രാദികളുടെ പരിധിയും അളക്കുന്നത്. വരാഹമിഹിരൻ ഇത് വിവരിച്ചിട്ടുണ്ട്. ഭാസ്കരൻ ഇപ്രകാരം അളന്ന് സൂര്യപരിധി 4331497.5 യോജന, ചന്ദ്രൻ 324000 യോജന, നക്ഷത്രഗോളപരിധി 259889850 യോജന എന്ന് കണക്കാക്കുന്നുണ്ട്. അതായത് ഭൂമിയെ അ ളക്കാൻ മാത്രമല്ല, അതിനപ്പുറത്തെ ആകാശഗോള ങ്ങളെ അളക്കാനും മനുഷ്യനെ സഹായിക്കുന്നത് അക്ഷാംശരേഖാംശങ്ങളാണ്. അതിനാല്ത്തന്നെ ഭൂ മദ്ധ്യരേഖയായ ലങ്കയും ഇന്ത്യയുടെ മദ്ധ്യരേഖയാ യ ഉജ്ജയിനിയും അവയുടെ പരസ്പരഛേദം സംഭവിക്കുന്ന മെറിഡിയനും ഇന്ത്യക്കാരുടെ ജ്യോ

തിശ്ശാസ്ത്രജ്ഞാനത്തിന്റെ സാക്ഷ്യങ്ങളാണ്. ദക്ഷിണായനം കർക്കിടകത്തിലാണ് ഇന്ത്യക്ക് മഴ തരുന്നത്. ഇത് ഭൂമിയുടെ ഉൽപ്പാദനശേഷി വർദ്ധിപ്പിക്കുന്നു. ആ മഴ കാത്തു കിടക്കുന്ന വരണ്ട ഭൂമിയുടെ തപസ്സാണ് പാർവ്വതിയുടെ തപസ്സ്.

വസിഷ്ഠൻ വാസുകിയോട് മുമ്പ് ജ്യോതിഷജ്ഞാനം ഭൂമിയിലുണ്ടായിരുന്നില്ലഎന്നും ബ്രഹ്മാവ് വേദാംഗജ്യോതിഷം പഠിക്കാൻ മുനിമാരോട് പറഞ്ഞു എന്നും പിന്നീടാണ് മുനിമാർ കാലം സൂര്യോദയം സൂര്യാസ്തമയം ഗ്രഹണം ഇവയെ കുറിച്ച് നാരദാദിസംഹിതകളിലെഴുതിയതെന്നും പറയുന്നുണ്ട്.

ദേശാന്തരപരിജ്ഞാനം തദർത്ഥം ദേശലക്ഷണം
ലങ്കാമേരോഃസ്തതോ മദ്ധ്യേ മദ്ധ്യരേഖാം
വിനിർമ്മമുഃ ഭൂഗോളജ്ഞാനസിദ്ധ്യർത്ഥം ഗ്രഹണാം
ഗണിതായ ച

സുമേരുവിന് വിപരീതമായി ദക്ഷിണധ്രുവത്തെ കുമേരു എന്നും വിളിച്ചിരുന്നു. (സു സ്വർഗ്ഗം, കു ഭൂമി) മുകളിലും താഴെയും എന്നേ അതിനർത്ഥമുള്ളു. 1961ലാണ് മദ്ധ്യമേശ്വരക്ഷേത്രം കണ്ടുപിടിക്കാൻ ഒരു കൂട്ടം ചെറുപ്പക്കാർ ശ്രമിക്കുന്നത്. ചാമുണ്ഡേശ്വരക്ഷേത്രത്തിനു വടക്ക് എന്ന് വത്സഗുത്മ മാഹാത്മ്യം പറയുന്നതേ ആകെ ഒരു സൂചന ഉള്ളു. 1961ൽ അത് നിരവധി വീടുകളുള്ള ജനവാസസ്ഥാനമാണ്. വീടുകളുടെ അകത്തും പുറത്തും നിരവധി ഖനനം നടത്തി. പഴയ ക്ഷേത്രാവശിഷ്ടങ്ങളും ചില വിഗ്രഹങ്ങളും ലഭിച്ചു. എല്ലാം കൂടി പുതിയ ചെറിയ ക്ഷേത്രം കെട്ടി അതിന്നു മുമ്പിലാണ് സൂക്ഷിച്ചിരിക്കുന്നത്.

കർക്കിടകരേഖ ഉജ്ജയിനിയിലെ ഹർസിദ്ധിക്ഷേത്ര ത്തിലെ കർക്കോടേശ്വരക്ഷേത്രത്തിലൂടെയും കടന്നു പോകുന്നുണ്ട്. സൂര്യയാത്രയിലെ ഏറ്റവും വട ക്കുള്ള പാതയാണ് കർക്കിടകരേഖ. മകരം മുതൽ കർക്കിടകം വരെയുള്ള കാലമാണ് ഇന്ത്യയിലെ ഉ ത്തരായനകാലം. കർക്കിടകം തുടങ്ങിയാൽ പിന്നെ ദക്ഷിണായനമായി ഭൂമിയുടെ അക്ഷാംശച്ചെരിവു കാരണമുള്ള ഈ ആപേക്ഷികഅയനങ്ങളാണ് ഇവി ടത്തെ കാലാവസ്ഥ നിർണ്ണയിക്കുന്നത്. . 23.4 ഡിഗ്രി ചെരിവിന്, 23ഡിഗ്രി 26 മി 13.4 സെ അക്ഷാംശ ത്തിലാണ് ഈ രേഖ. 41.000 വർഷത്തിലാണ് കമ്പ നം അഥവാ ഇതിന് ചലനം. കാരണം 41000 വർഷ ത്തിലാണ് 22.1നും 24.5നും(ഡി) ഇടയിലായി ഭൂമി യുടെ ചെരിവ് കമ്പനം ചെയ്യുന്നത്. (ഓസിലേറ്റ്) 20000 വർഷം മുമ്പാണ് മനുഷ്യർ നായാടിനടന്ന കാലത്ത്, കർക്കരേഖ ഉജ്ജയിനിയെ കടന്ന്പോയത്. ഇനി എഡി 4250ൽ ഇനിയും അതിലൂടെ കടന്നു പോകും. ചോദ്യം അത്രയും കാലം മുമ്പ് ഇന്ത്യ യിലെ വൈദികജ്യോതിശ്ശാസ്ത്രജ്ഞാനം ഇവിടത്തെ മനുഷ്യരിലുണ്ടായിരുന്നുവോ. എങ്കിൽ പുരാണ ങ്ങളിൽ പറയുന്ന കഥകളെല്ലാം സത്യമാവണം.

കർക്കിടകരേഖ കർക്കോടേശ്വരക്ഷേത്രത്തിലൂടെയും മഹാകാലക്ഷേത്രത്തിലൂടെയും കടന്നുപോകുന്നതും സ്ഥലനാമങ്ങളും ജ്യോതിശ്ശാസ്ത്രവിജ്ഞാനവും തമ്മിലുള്ള അത്ഭുതകരമായ ബന്ധം കാണിക്കുന്നു. ഇതിനോടെല്ലാം ചേർത്തുവെക്കാതെ തപസ്വിനി പാർവ്വതിശിൽപ്പങ്ങളിലെ നക്ഷത്രഗ്രഹ, ഗോദാ (ദിനോസാര്) സാന്നിദ്ധ്യം മനസ്സിലാക്കാനാവില്ല.

# കാലത്തിന്റെ ഇടനാഴി

വർഷങ്ങൾക്കുമുമ്പ് ഈ ശീർഷകത്തിൽ എഴുതിയ പുസ്തകത്തിന്റെ 6, 7 അദ്ധ്യായങ്ങളിലേക്ക് ഒരു എത്തിനോട്ടം നടത്താം. ലോഗന്റെ മലബാർ മാന്വൽ മലബാറിലെ കാലാവസ്ഥ ക്ലോക്കിലെ പെൻഡുലം പോലെ കൃത്യമാണെന്നും അതിനെ നിരീക്ഷിച്ച ആർക്കും അത് പ്രവചിക്കാമെന്നും പറയുന്നുണ്ട് .ഏറ്റവും ദീർഘമായ ദിനം ( 12 മണിക്കൂർ  35 മി) ജൂണിലും ഏറ്റവും ഹ്രസ്വദിനം ഡിസംബറിലു മാണ്. ഇത് വരാഹമിഹിരനും പഞ്ചസിദ്ധാന്തിക യിൽ പറയുന്നതാണ്. തെക്കുപടിഞ്ഞാറൻ കാലവ ർഷക്കാറ്റും മഴയുമുള്ള ജൂൺ,ജൂലൈ, ആഗസ്ത് മാസങ്ങളിൽപോലും സൂര്യൻ ഉച്ചത്തിലായിട്ടും മലബാറിൽ സൂര്യതാപം അനുഭവപ്പെടുന്നില്ല എന്ന് ലോഗൻ എഴുതി. വടക്കുകിഴക്കൻ കാലവർഷം (തുലാവർഷം) തുടങ്ങുന്നതിന് തൊട്ടുമുമ്പാണ് സമു ദ്രയാനം കഴിഞ്ഞ് മടങ്ങിവന്ന നാവികരും കച്ചവ ടക്കാരും രാജാവിന്റെ രാജധാനിയായ ചിത്രകൂട മുറ്റത്ത് കൂടുന്ന ചിത്തിരൈക്കൂടൽ നടക്കുന്നത്. ചിത്രപക്ഷഅയനാംശവുമായി ഈ ദിവസം ചേരു ന്നു. ഭൃഗുവംശീയനായ ചക്രവർത്തി താമസിക്കുന്ന രാജധാനിയുടെ പേരാണ് ചിത്രകൂടം. തെക്കെ ഇ ന്ത്യയിലെ നാഗവംശക്കാരുടെ നാഗകല്ലും ചിത്രകൂ ടമാണ് തുലാവർഷത്തിനു തൊട്ടുമുമ്പ് നിളാതീരത്ത് കോട്ടാരനെന്ന ദേശാടനപ്പക്ഷി വരാറുണ്ട്. തെക്കു

പടിഞ്ഞാറൻ കാലവർഷക്കാറ്റിനോടൊത്ത് ദേശാടനം പോയ കപ്പലുകളും മടങ്ങിവരുന്നു എന്നാണ് കോട്ടാരന്റെ വരവ് നാട്ടുകാരോടു പറയുന്നത്. ബൃഹദ്ധാരാഹീസംഹിതയിൽ വരാഹമിഹിരൻ ഖഞ്ജനദർശനം എന്ന അദ്ധ്യായത്തിൽ ഇത് പറയുന്നു. ഈജിപ്തിലെ വെളുത്ത ഐബിസ്, പോളിനേഷ്യയിലെ മനുത്തോരോ ഇവയെ പോലെ കോട്ടാരനും പുണ്യപ്പറവയാണ്. മനു ചക്രവർത്തി, താരോ പക്ഷി. ചക്രവർത്തിയുടെ പക്ഷി. കോ തമിഴിലും പഴയ മലയാളത്തിലും ചക്രവർത്തി. താരൻ തോരോ പോലെ പക്ഷി. രണ്ടും ഒരേ അർത്ഥം. രാജസ്ഥാനിലും ഗുജറാത്തിലും മരുപ്രദേശത്തും ചാവക്കാട്ടും തൃശൂരും കോൾനിലക്കായലിലും കാണുന്ന മക്വീൻ ബസ്റ്റാഡ് ഇതുപോലെ ഒരു പുണ്യപ്പക്ഷിയാണ്. മുകളിൽ സവർണ്ണനിറം, താഴെ വെള്ള, കഴുത്തിനിരുവശം കറുത്ത വര. ചിറകിൽ കറുപ്പും ബ്രൌണും പുള്ളി പറക്കുമ്പോൾ കാണാം. കച്ചിലും മലബാറിലുമാണ് ഇവ കാണുന്നത്. ചിത്തിരക്കൂടലിന് ദേവിയുടെ വിജയം വിജയ ദശമിയായി ഭാരതം ആഘോഷിക്കുന്നു.

ഭൃഗു എന്നതിന് ഗ്രാമ്യമായി പിരഹു എന്നാണ് പറയുക. ഈജിപ്തിലെ കഥകളിൽ അവരുടെ പൂർവ്വീകർ പുന്ത്എന്ന സ്ഥലത്തുനിന്നാണ് വന്നത്. പിരഹുവാണ് അവിടെ ചക്രവർത്തി. സിന്ധുദ്വീപം എന്നും യമരാജ്യമെന്നും അർത്ഥം പുന്തിനുണ്ട് എന്നതിനാൽ പലരും ഈ സ്ഥലം യെമനാണെന്ന് തെറ്റിദ്ധരിച്ചു എന്നാൽ. ഈജിപ്തിലെ പുന്തിന്റെ വിവരണത്തിൽ അതിന് യമനുമായി സാദൃശ്യമില്ല. ഹത്ഷേപ്സുതിന്റെ പോലെ മാതൃദായം തുടരുന്ന മലബാറിലെ നാഗഗണങ്ങളുടെ രാജ്യത്തോടാണ്

വിവരണം സദൃശമാവുന്നത്. കിരീടധാരണസമയത്ത് അവൾക്ക് സൂര്യപുത്രി എന്ന നാമം കൊടുത്തു. അക്കാലത്ത് താമ്രി എന്നായിരുന്നു ഈജിപ്തിനു പേര്. താമ്രപർണ്ണിയും ശ്രീലങ്കയിലെ താമ്രിയും പോലെ. അമ്മൂനെന്ന പൂർവ്വികൻ സ്വപ്നത്തിൽ വന്ന് തനിക്ക് വിഹരിക്കാൻ ഒരു പുന്ത് ഒരുക്കണ മെന്ന് അവളോടു പറയുന്നു. ഈജിപ്തിന്റെ തെക്കു കിഴക്ക് ഭാഗത്ത് പുന്ത് ഒരുക്കുന്നത് അതിനുശേഷ മാണ്. ചന്ദനമരങ്ങളടക്കമുള്ള നിരവധി സസ്യങ്ങൾ കൊണ്ടുവരാനായി രാജ്ഞി കപ്പലുകൾ അയച്ചു. ഹിക്സോസ് (ഇക്ഷ്വാകു) വംശത്തിലെ അംഗമാണ് ഈ രാജ്ഞി. വിത്തുകൾ,സസ്യങ്ങൾ, മൃഗപക്ഷിക ളെന്നിവയെ കൊണ്ടുവരാനായി 5 കപ്പലാണ് അയ ച്ചത്. കപ്പലുകൾ നൈൽനദിയിൽനിന്ന് ചെങ്കടലിലേ ക്ക് കടന്നു. അതിലെ മത്സ്യങ്ങളെ ചിത്രത്തിൽ വര ച്ചുവെച്ചിട്ടുണ്ട്. അവരെ എതിരേറ്റ ചക്രവർത്തി പിരഹു എന്ന പെരുമാളാണ്. പിരഹുവിന്റെ ഭാ ര്യ തടിച്ച സ്ത്രീയാണ്. അവർക്ക് സമ്മാനമായി സ്ത്രീപുരുഷന്മാർ ചേർന്ന പൂർവ്വീകരൂപം കൊടു ത്തയച്ചിരുന്നു. സുഗന്ധദ്രവ്യങ്ങളും ചന്ദനമരവും കേരളകർണ്ണാടകവനങ്ങളിൽനിന്നാണ് കൊണ്ടുപോ യിരിക്കുന്നത്. ഔഷധികൾ, കറുത്ത സ്വർണ്ണം(കുരു മുളക്), അഞ്ജനം ജീവനുള്ള കുരങ്ങും മയിലും പക്ഷികളും കടുവക്കുട്ടിയും നായയും പുന്തിലെ കുട്ടികളും അവരുടെ മാതാപിതാക്കളും ഇവയാണ് രാജ്ഞിക്ക് കൊടുത്തയച്ചത്. ഇതെല്ലാം പുന്ത് കേരളകർണ്ണാടകതീരമാണെന്ന് കാണിക്കുന്നു. മാത്രമല്ല, ഈജിപ്തിൽനിന്ന് പുറപ്പെട്ട് തിരിച്ച് അവിടെ എത്താൻ ആകെ 2 വർഷം എടുത്തു എന്നും പരാമർശം കാണാം. ഇത് മൺസൂൺ

കാറ്റിന് വേണ്ടിവരുന്ന സമയമാണ്. അടുത്ത മൺസൂണിന്റെ ആരംഭത്തിലേ തിരിച്ചുപോക്ക് സാധിക്കയുള്ളു. 31 ചന്ദനമരം ഈജിപ്തിൽ വളർന്നപ്പോൾ രാജ്ഞി പറഞ്ഞത് ഞാൻ അമ്മൂനുവേണ്ടി പുന്ത് ഉണ്ടാക്കി, ഇവിടെ അമ്മൂന് യഥേഷ്ടം വിഹരിക്കാമെന്നാണ്.

പുന്ത് എന്ന പദം എന്താണ് അർത്ഥമാക്കുന്നത്. ഉദ്യാനമെന്നല്ല. പ്രവാചകന്മാരും പ്രവചനങ്ങളും എന്ന പുസ്തകത്തിൽ റിച്ചാഡ് ല്യൂവൺസൺ എന്ന വിയന്നീസ് ഡോക്ടർ (1961) ഋഷിയെ ബാബിലോണിയയിൽ ഭാരു എന്നും ബുധനെ നബുന്നും സൂര്യനെ ഇഷ്തറെന്നും അതിന്റെ സ്ത്രീലിംഗത്തെ അസ്താർത്തേ എന്നും വിളിക്കുന്നു എന്നാണ്. അവൾ വിളവെടുപ്പ്, ഉൽപ്പാദനശേഷി, ജലം മഴ സമുദ്രം നദി ഇവയുടെ ദേവതയാണ്. ഭാരതദേശം ഋഷിമാരുടേയും ബുധന്മാരുടേയും ദേശമാണ്. തമിഴിൽ ദർശകരായ പാർപ്പനരുടേയും കലാകാരന്മാരായ പരതവരുടേയും ദേശം. ചന്ദ്രപുത്രനായ ബുധന്റെ ദേശം. 1503ലോ ഇംഗ്ലീഷ് ആസ്ട്രോളജിക്കൽ കലണ്ടറിൽ വീണ മീട്ടുന്ന ബുധനും മക്കളും കൂടിയുള്ള ചിത്രമുണ്ട്. ഇതിൽ പരസ്പരം പിണഞ്ഞ 2 നാഗം വൈദ്യശാസ്ത്രം ജ്യോതിഷശാസ്ത്രം ഇവയാണ്. (കഡ്യൂഷസ് ദണ്ഡം) സ്ത്രീയും പുരുഷനുമായ അർദ്ധനാരീശ്വരചിത്രം ഈ രണ്ട് സർപ്പമാണ്. ഇത് നാഗചിഹ്നവും താനും ആ വംശമാണെന്ന് തെളിയിക്കാനുള്ള അടയാളവുമായി ഈജിപ്തിലെ രാജ്ഞി മലബാറിലേക്ക് അയച്ചു. കേരളത്തിലെ നാഗവംശജയാണ് ഹിക്സോസ് വംശജയായ താനുമെന്ന് അടയാളം കാണിച്ചു. ഭൃഗുവിൽനിന്ന് നാലാം തലമുറയാണ് ബുധൻ. സൂര്യചന്ദ്രവംശങ്ങളാണ്

ഇതിലെ അച്ഛനും അമ്മയും. ഭാരദ്വാജി(ഭാരതവാസി)കളായ ചക്രവർത്തിമാർ ഈ രണ്ടു കുലവും അഗ്നികുലവും ചേർന്നവരാണ്. പാർവ്വതീശില്പ്പങ്ങളിലെ സൂര്യചന്ദ്രന്മാരും അഗ്നികളും ഇതാണ് സൂചിപ്പിക്കുന്നത്.

കേരളരാജാക്കന്മാരുടെ രാജധാനി ചിത്രകൂടം . അവരുടെ തലസ്ഥാനം വഞ്ചി, കരുവൂർ, കോലം എന്നെല്ലാം അറിയുന്നു. പുന്തിന് വഞ്ചി എന്ന അർത്ഥം അപ്പോസൽ തോമസിന്റെ കാലം വരെ ഉണ്ടായിരുന്നു. കേരളത്തിലെ വഞ്ചിക്ക് പുന്ത് എന്ന് പേരു പറയുന്ന ഒരു പാരഗ്രാഫ് ഉദ്ധരിക്കാം. The boat of the valley is everywhere the same in general form.In miniature it is not unlike the PUNT of the western streams and reedchoked waters ,the craft of philosophic ease and contended idling.In larger scale it is an uncouth barbarism with great redemption in its lowing yard and lateen sail.The fashion of its building is wondrous.Sides and bottom are first separately completed and then brought together like the sides of a box.Where the bow and the stern are to rise the planks are lubricated with a mixture that combined with applied force gives them a curve upwards.The completed boat appears a caricature of river art,picturesque and quaint with her rising end and great rudder or oar in place of rudder.A theory of strange curves and stranger lines.A fretwork of inconsequent timbers..(quotes from Abbot's sind page 103)..The boat of the first century AD was very much the same type and fishermen from the lake of Galilee would scrutinize its lines and watch its behaviour with the keenest interest and understanding.The river journey was possible and safe because the whole valley from Himalayas to the sea was controlled by Gudnapher" The apostle Thomas in India according to the Acts of Thomas T.N.Farquhar, Manchester .G.Garitte,Louvain-Ed.Dr Jacob Vellian –syrian church series 1972.)

ചില കാര്യങ്ങൾ ഈ ഉദ്ധരണിയിൽനിന്ന് വ്യക്തമാണ്. ശാലിവാഹനചക്രവർത്തിയുടെ കാലത്ത് ഇന്ത്യ മുഴുവനും ഒറ്റ ഭരണയൂണിറ്റാണ്.ചിതറിക്കിടക്കുന്ന നാട്ടുരാജ്യങ്ങളല്ല. വ്യാപാരവും ഭരണവും ഏകീകൃതമായ പരിഷ്കൃതരാജ്യമാണ്. ആസേതുഹിമാചലം ഭാരതരാജ്യം ഭരണം ഏകീകൃതമാണ്. ക്രിസ്തുവർഷാരംഭത്തിലും ഗലീലിയക്കാർക്ക് വഞ്ചിയോ കപ്പലോ ഉണ്ടാക്കാനറിയില്ല, കേരള ത്തിൽ അത് വ്യവസായമാണ്. കേരളത്തിലെ വഞ്ചിരാജ്യമാണ് ഈജിപ്തിലെ പുന്ത് ആയി പുനർജ്ജനിച്ചത്. ഇക്ഷ്വാകു, ബുധവംശങ്ങളുടെ (സൂര്യചന്ദ്ര) ശാഖയാണ് ഹിക്സോസ് വംശം. അമ്മൂനെന്നത് മാതൃദായക്കാരുടെ അമ്മാമനു സദൃശമായ വാക്കാണ്. ഈശ്വരനും ലേഡി ഓഫ് ദ പുന്ത് (ഹാത്തോർ) എന്ന ജനനമരണങ്ങളുടെ വിധാതാവായ ദേവിയുമാണ് യാത്ര സഫലമാക്കിയതെന്ന് രാജ്ഞിയുടെ ലിഖിതം പറയുന്നു.

## ഹാത്തോറും ആസ്താർത്തേയും തപസ്വിനി പാർവ്വതിയും

ഹാൻസ് ജോർജ്ജ് വുണ്ടർലിക്ക് ആസ്താർത്തേ സംസ്കാരമാണ് ആഫ്രൊഡൈറ്റ് ആയി കലാശിച്ചതെന്നും പിന്നീടത് സിത്തേറയിലും ഗ്രീസിലും എത്തിയതാണെന്നും പ്രസ്താവിച്ചു.അദ്ദേഹം ജിയോളജിസ്റ്റ് ആണ് ചരിത്രകാരനല്ല എന്നു പറഞ്ഞ് ആ അഭിപ്രായം തള്ളിക്കളയുകയാണ് ചെയ്തത്. വുണ്ടർലിക്ക് മിനോവൻ നാഗദേവതക്ക് ആസ്താർത്തേയോടുള്ള ബന്ധം ചൂണ്ടിക്കാണിച്ചിരുന്നു. അവളുടെ ക്ഷേത്രങ്ങളിലെ നാഗമോട്ടിഫുകളെ നിരീക്ഷിച്ചിരുന്നു. മിനോവൻ നാഗദേവത എന്ന്

ഒന്നില്ല എന്നാണ് ചരിത്രകാരന്മാർ പ്രതികരിച്ചത്. മിനോവൻ സംസ്കൃയിലെ മറ്റ് അവശിഷ്ടങ്ങ ളിലൊന്നും നാഗം ഇല്ലതാനും. അതുതന്നെ ഏതോ നിഗൂഢബന്ധം സൂചിപ്പിക്കുന്നു. മിനോവൻ മോട്ടി ഫുകൾ വിദേശത്തുനിന്ന് വന്നവയാണെന്ന് സംശയം പ്രബലമായിക്കൊണ്ടിരിക്കയാണ്. സിംഹത്തിന്റെ യോ ഹിപ്പോപ്പൊട്ടാമസ്സിന്റെയോ പോലെ തലയു ള്ള,ഈജിപ്ത്യൻ മോട്ടിഫുകൾ മിനോവൻ സീലുക ളിൽ ദേവതയുടെ ആരാധകരായി കാണാനുണ്ട്. രണ്ട് കൈയിലും പാമ്പിനെ പിടിച്ച ദേവിയേയും കാണാം.



Minoan Snake Goddess figurines, c. 1600 BCE



Two Minoan Genii performing a libation over an altar




ദേവതയുടെ കാൽക്കൽ കാവൽക്കാരായി സിംഹങ്ങളെ ചിലതിൽ കാണാം. ഇന്ത്യയിലെ യോനീലിംഗാരാധനാചിത്രം നോക്കുക. ഗുരുശിഷ്യന്മാരുടെ ആരാധനാക്രമം പോലെയാണ് ഈ ആരാധന കാണുന്നത്. പല്ലവകാലത്തെ കൊറ്റവൈരൂപം കാണുക. ഇതിലും അഷ്ടഭുജയായ ദേവിയുടെ ശിരോഭാഗത്ത് സിംഹവും കുതിരയും താഴെ മുട്ടുകുത്തിയിരിക്കുന്ന 2 ആരാധകരുമുണ്ട്. അവരുടെ തുടയും പാദവും കൊണ്ട് മൃഗത്തെ ഉണ്ടാക്കിയിരിക്കുന്നത് കലാചാതുരിയോടെയാണ്.വലത്തുവശം ഇരിക്കുന്ന ആളുടെതുട ആടിന്റെ തലയാണ്. ഇടത്തുവശം ഇരിക്കുന്ന ആളുടെ പാദം ഗൌളിത്തലയും. ദേവിയുടെ വലംകാലിനടുത്തായി വളച്ചുവെച്ച ചന്ദ്രക്കല കാണാം. അത് മത്സ്യവാലുമാണ്. ആടിന്റെ ശരീരം തന്നെ മത്സ്യശരീരവും കൂർമ്മശരീരവുമായി

കൽപ്പിച്ചിരിക്കുന്നു. മത്സ്യശരീരം ചുവപ്പുനിറമാക്കിയിരിക്കുന്നു. ചന്ദ്രനും മത്സ്യവും കാമദേവനോട് ബന്ധപ്പെട്ട പ്രത്യുത്പാദനശേഷിയാണ്. ഇത്രയും മൃഗങ്ങളെ ദേവി നിൽക്കുന്ന മഹിഷശിരസ്സിലാണ് കൊത്തിയിരിക്കുന്നതെന്നത് അത്ഭുതകരമാണ്

. 




മുകളിലെ ചിത്രത്തിൽ ചതുരത്തിനകത്ത് നിൽക്കുന്ന ദേവിക്ക് ചിറകുണ്ട്. ചതുരത്തിന്റെ 8 കോണിലായി 8 വൃത്തം. (അഷ്ടഗ്രഹം, അഷ്ടദിക്ക്). ദേവിക്ക് ചുറ്റും 16 വൃത്തം നിത്യകളുടെ എണ്ണം. കൂടാതെ കാലിന്റെ ഇരുവശത്ത് 6, കാൽക്കീഴിൽ 6 ആയി ദ്വാദശവൃത്തവും കാണാം. പെഡസ്റ്റലിൽ നിൽക്കുന്ന രണ്ടാം ചിത്രം നഗ്നമാണ്. ഇരുവശം തൂണിന്റെ കടക്കൽ സിംഹമുണ്ട്. തൂണിന്റെ മുകളിലായി ഭക്തമുഖവും. ചക്രമുള്ള കസേരയിലിരിക്കുന്ന ദേവത പാത്രം ഉയർത്തിപ്പിടിച്ച സ്വർണ്ണമോതിരം താഴെ. സിംഹമുഖന്മാരായ നാലുപേർ വഴിപാടുമായി വരുന്നു. മുകളിൽ സൂര്യചന്ദ്രന്മാരും

മഴയും കൊള്ളിമീനുമുള്ള ആകാശം. ഫുണീഷ്യൻ ക്രെറ്റേയിൽനിർമ്മിച്ച് മിനോവൻ ഗ്രീസിലെത്തിയതാണിത്.




പകുതി സിംഹവും പകുതി പക്ഷിയുമാണ് ഭക്തർ. അവരുടെ പിടിപ്പാത്രത്തിനും മുഖത്തിനുമിടയിലായി ഗോദപോലെ ഒന്നിനെ കാണാം.താഴെ അഴികളോടുകൂടിയ ചക്രരൂപങ്ങളുണ്ട്. നവഗ്രഹമാകാം. സിപ്രസ്സിൽനിന്ന് കിട്ടിയ സിലിണ്ടർസീലിൽ മൃഗദേവനാണ്. മൃഗപക്ഷിമുഖമുള്ള ഭക്തരും സിംഹമുഖരും കൂടാതെ മുകളിൽ ചന്ദ്രക്കലയും സൂര്യഗോളവുമുണ്ട്.  പത്മങ്ങളും ആറോളം വലിയ ബിന്ദുരൂ

പമായ വൃത്തങ്ങളുമുണ്ട്.



ഈജിപ്തിലെ രാജാവും റാണിയും (ദേവനും ദേവിയും) നാഗഫണകിരീടവുമായി കാണുക. അവരുടെ മുകളിൽ ഇരുവശവും നാഗഫണത്തോടെ സൂര്യഗോളം. ദേവതയുടെ ശിരസ്സിലും




ഭൂഗോളമുണ്ട്. അതിന് ഇരുവശം കൊമ്പും.




സിംഹവാഹിനിയായി കയ്യിൽ നാഗവും പിടിച്ച് നിൽക്കുന്ന ദേവി ശ്രദ്ധേയയാണ്. ഇതിലെ നാഗം ഇടത്തു വശത്തെ പുരുഷന്റെ കയ്യിലെ ദണ്ഡത്തിന്മേൽ പടർന്നിരിക്കയാണ്. വലത്തുവശത്തെ പുരുഷന്റെ ലിംഗം ഉദ്ധൃതമാണ്. വൈദ്യം, പ്രത്യുത്പാദനം ഇവയുടെ ദേവതയായി ആസ്താർത്തേയെ ഈജിപ്തിൽ കാണിക്കുന്നു.വലംകൈയിലെ പൂങ്കുല സസ്യജാലസൃഷ്ടിയെ കാണിക്കുന്നു.

18ആം രാജവംശകാലത്ത് അനാത്, ബാൽ (സേത്ത്)






മഹിഷാസുരമർദ്ദിനിയുടെ താഴെ കാണുന്ന ചിത്രത്തിൽ ഏറ്റവും താഴെ 8 രൂപമുണ്ട്. മുകളിലാണ് ഗോദ. ടുവിലായി ശിവകുടുംബമുണ്ട്. സിംഹവും ആടും രണ്ട് ഭക്തരും വശങ്ങളിലും. സൈന്ധവസംസ്കൃതിയിലെ അമ്മദൈവമാണ് പിന്നീട് കാളിയും കൊറ്റവൈയും പാർവ്വതിയുമായത് എന്നത് സംശയരഹിതമാണ്. ഇരുവശവും പുലികളെ എടുത്ത് മുകളിൽ കാലചക്രവും താഴെ ആനയുമായി (ആകാശവും ഭൂമിയും) നിൽക്കുന്ന അമ്മദൈവം കാണുക.




**Figure Showing :- Indus Mother Goddess Figurine Wearing a Skirt Secured by a girdle round the Waist (a.) with Head Dress (b.) which is commonly present in any iconography of Maa Kali , showing a clear relation**









ഇനന്ന, ലജ്ജാ ഗൌരി ഇവരുടെ രൂപവും ജനനവും നോക്കുക. സാമ്യം ചിത്രം തന്നെ പറയും.

ഹോറോണ്, ഋഷഭ്, കുഡ്ഷു ഇവരോടുകൂടിയാണ് ആസ്താർത്തേയുടെ ആരാധനാക്രമവും ഈജിപ്തി ലെത്തിയതെന്നും ഇവലെല്ലാം വൈദേശികദേവതമാ രാണെന്നും പറയുന്നു. ബാൽ ബലരാമനും കുഡ്ഷു കൃഷ്ണനും ഋഷഭൻ ഋഷഭതീർത്ഥങ്കരനും ആണെന്ന് കരുതുന്നു. സിംഹവാഹിനിയായ ആസ്താർത്തെ അ്കാലത്ത് ഈജിപ്തിലേക്ക് എത്തിയ രഥം കുതി ര ഇവ ഉഫയോഗിച്ച യുദ്ധദേവതയുമാണ്. ഗൌരി അഥവാ ദുർഗ്ഗ, പാർവ്വതി എന്നെല്ലാം ഇന്ത്യയിൽ വിലിക്കുന്ന ദേവതയാണ് ഇപ്രകാരം ഈജിപ്തി ലേക്ക് എത്തിയത്. സിഡോണിലെ ഒരു നാണ്യത്തി ൽ രഥത്തിലിരുന്ന് യുദ്ധം ചെയ്യുന്ന രൂപമാണ്.



സിംഹി ണിയായ സ്ഫിങ്സും പ്രാവും ശുക്രഗ്രഹ വും ആസ്താർത്തേയുടെ സിംബലുകളിലുണ്ട്. കാള ക്കൊമ്പു ധരിച്ചാണ് ഈ ദേവതാരൂപം. ആഫ്രൊ ഡൈറ്റിനേയും ഇഷ്ത്തറിനേയും പോലെ അവ ൾക്കും ശുക്രഗ്രഹവുമായി ബന്ധപ്പെട്ട ആകാശഗോള ബന്ധം ഉണ്ട്. നഗ്നത പ്രത്യുല്പ്പാദനശേഷിയോടും സിംഹം യുദ്ധത്തോടും ബന്ധപ്പെടുന്നു. സൂര്യഗോളം ഏന്തുന്ന ചിറകുള്ള രൂപം ശിരസ്സിലെ ചന്ദ്രക്കല, ഇവ ആകാശത്തോടു കാലത്തോടും ബന്ധിക്കുന്നു. ഭൂഗോളം, പ്രാവ്, തേനീച്ച (ഭ്രമരം) ഇവ ശാന്തി,

മാധുര്യം ലൌകികജീവിതം ഇവയോടും. താമരപ്പൂവിനോടും പനയോടും അവളെ സിംബോലിക്ക് ആയി ബന്ധപ്പെടുത്തുന്നു. പന ചേരനും ബലരാമനും ടോട്ടം വൃക്ഷമാണ്. ഭ്രാമരി വിന്ധ്യവാസിനിയുടെ പേരാണ്. രായുടെ(ഹോറസ്സ്) രഥത്തിൽ ചന്ദ്രക്കലയുടെ ആകൃതിയുള്ള മഴു ധരിച്ചാണ് അവളിരിക്കുന്നത്. പക്ഷികൾ വലിക്കുന്ന രഥത്തിൽ അമൃതപാത്രം വഹിച്ചിരിക്കുന്നതും അവളാണ്. സൃഷ്ടിസ്ഥിതിസംഹാരശക്തിയായി അവളെ ആരാധിക്കുന്നു. അവളുടെ ജ്യോതിഷചിഹ്നം ഗോളവും ത്രികോണവും ( 2 സമഭുജത്രികോണം) ചന്ദ്രക്കലയുമാണ്.






ശങ്കുണ്ണിആതനെന്ന ഫുണീഷ്യൻ ചരിത്രകാരന്റെ കണ്ണിൽ അവൾ ആകാശത്തിന്റേയും ഭൂമിയുടേയും പുത്രിയാണ്. ഏലസ് (ഐളൻ) പിതാവിനെ തോൽപ്പിച്ച് (ആകാശത്തെ) ചക്രവർത്തിയായി.

ആകാശം തന്റെ പുത്രി കന്യകയായ ഇളയെ (അസ്താർത്തേ)അവളുടെ സഹോദരിയോടൊപ്പം ഐെലന് അയച്ചു.അവൾക്ക് ഐെലനിൽ 7 പെൺകുട്ടികളും 2 പുത്രന്മാരും ഉണ്ടായി. പുത്രന്മാർ പോത്തോസും ഇറോസും ആർത്തിയും കാമവുമാണ്. ആസ്താർത്തേ ആകാശത്തുനിന്ന് ഒരു ധൂമകേതുവിനെ അയച്ച് അതിനെ ടൈറിൽ പ്രതിഷ്ഠിച്ചു. ചന്ദ്രക്കലയുടെ രണ്ട് കൊമ്പാണ് അസ്താര്ത്തേയുടെ രൂപത്തെ ബൈബിൾ ചെകുത്താനാക്കി ചിത്രീകരിച്ചത്. (ജെഫ്രി ബർട്ടൻ റസ്സൽ). അവളെ ചന്ദ്രദേവിയായി ആരാധിക്കുന്നു. സൂര്യപുത്രിയുായി ശുക്രനായി (വീനസ്) ചന്ദ്രദേവിയായി ആകാശദേവതയായി അവളെ കാണുന്നു. ഭൂമിക്ക് ജീവനും ജലവും സസ്യവും തരുന്നത് അവളാണ്.



Statuette figurine of a goddess with a horned headdress, possibly Ishtar, Astarte or Nanaya




Fragment of a crudely carved limestone stela showing king Thutmose IV adoring a goddess (probably Astarte). From Thebes, Egypt. 18th Dynasty. The Petrie Museum of Egyptian Archaeology, London

ശങ്കുണ്ണിആതൻ: ഈ ഫുണീഷ്യൻചരിത്രകാരൻ മാനം കേട്ടാൽ കേരളീയനാണെന്ന് തോന്നും.

ശങ്കുണ്ണി എന്ന പേരുതന്നെ കേരളീയമാണ്. ആത നെന്നത് കേരളരാജാക്കന്മാരുടെ സാമാന്യനാമവും. ഇദ്ദേഹത്തിന്റെ കോസ്മോഗണിയിൽ ആഗ്രഹങ്ങളാണ് സൃഷ്ടികാരണം എന്ന് ഭാരതീയമായ കാഴ്ചപ്പാടുണ്ട്. ഈജിപ്തിൽനിന്നാണ് യൂദർക്കും മോസസ്സിനും ജ്ഞാനം ലഭിച്ചതെന്ന് ബ്ലവാട്സ്കി എഴുതിയിട്ടുണ്ട്. ഹിക്സോസുകളാണ് ഇവരുടെയെല്ലാം ജ്ഞാനത്തിന്റെ ഉറവിടം. അവരാകട്ടെ പുന്തിൽനിന്ന് വന്ന വിദേശികളുമാണ്. ബ്ലവാട്സ്കി ഈ വിദേശം ഇന്ത്യയാണെന്ന് സംശയലേശമില്ലാതെ പറയുന്നു. Vol 2.pg 25.FN. To the present moment inspite of all controversies and researches ,history and science remain as much as ever in the dark as to the origin of the jews.They may as well be the exiled chandalas of old India,the bricklayers mentioned by vedavyasa,and Manu,as the Phoenicians of Herodotus,or the Hyksoss of Josephus or the descendants of Pali shepherds or a mixture of all these.

വാചാമധീശമായ മഹത്ത് ഇന്ത്യക്ക് നപുംസകമാണ്, എന്നാലും വാഗ്ദേവിയായി കരുതുന്നു. മഹത്തും ഫുണീഷ്യരുടെ മുത്തും (മോത്ത്) ഒരേ ദേവതയാണെന്ന് വിൽസൺ. ആദ്യത്തെ ദ്രവ്യവും ആദ്യത്തെ ആത്മാവും തമ്മിലുള്ള സംയോഗത്തിന്റെ ആദ്യസൃഷ്ടിയായ അമ്മയാണ് അതെന്ന് വിൽസൺ പറയുന്നു. O,Virgin of the sea,Blessed mother and lady of the waters,stay thy waves എന്ന പ്രാർത്ഥനാപുസ്തകത്തിലെ വാക്യം സമുദ്രകന്യകയായ അമ്മയെ ശാന്തമാക്കുന്ന കപ്പൽയാത്രക്കാരുടെ പ്രാർത്ഥനയാണ്. ഇത് ഫുണീഷ്യരുടെ കടലമ്മയോടുള്ള പ്രാർത്ഥനയെ കടമെടുത്തതാണ്. ഇവിടെ വിളിക്കപ്പെടുന്ന ദേവത ആസ്താർത്തേയാണ് .ഇന്ത്യയിലെ മണിമേഖല എന്ന കടലമ്മ മുത്ത് എന്ന പേരിലാണ്

ഫുണീഷ്യന്മാർ അറിയുന്നത്. മണിമുത്ത് വാരുന്ന നാവികരുടെ ഈ ദേവതയുടെ നാമമാണ് ചില പ്പതികാരത്തിലെ കോവലൻ തന്റെ മകൾക്ക് കൊടുക്കുന്നത്. സാമോത്രേസിൽ ഫുണീഷ്യന്മാരുടെ കോളനി ഉമ്ടായിരുന്നു. അവിടത്തെ ഫുണീഷ്യരുടെ പൂർവ്വീകരായ പെലാസ്ജിയന്മാർ കിഴക്കുനിന്ന് വന്നവരാണ്. പെലാസ്ജസ് എന്നാൽ മഹാസമുദ്രം. മഹാസമുദ്രം കടന്ന് കിഴക്കുനിന്ന് (ഇന്ത്യ)വന്ന സൈന്ധവരാണ് ഫുണീൽ്യരുടെ പൂർവ്വികർ. ഭൂപുത്രന്മാരായി ആദ്യം ഉണ്ടായ 7 പേരിൽ ഒരാളായ ആദമിസ്സിന്റെ മക്കളാണ് തങ്ങളെന്ന ഇവരുടെ കഥയാണ് യഹൂദരും മറ്റ് സെമിറ്റിക്ക് മതങ്ങളും ആദമായി കാണുന്നത്. നോഹയുടെ പ്രലയകഥയും ഇന്ത്യയിലെ സത്യവ്രതകഥയാണ്. സത്യവ്രതൻ ദ്രാവിഡദേശത്തെ രാജാവായിരുന്നു. അതായത് ഇന്ത്യയിലെ ദ്രാവിഡദേശത്തെ ഫണീ ശന്മാരായ സമുദ്രസഞ്ചാരികളാണ് ഫുണീഷ്യരായി അറിയപ്പെട്ടത്. ആദ്യത്തെ 7 മനുഷ്യരെ കാബിരിം എന്ന് വിളിക്കുന്നു. (അതിലൊരാളാണ് ആദം. അതായത് ആദാമിന്റെ സന്തതികളും കാബിരിങ്ങ ളാണ് ) ഇവരും സപ്തർഷികളും ഒന്നാണ്. ശ ങ്കുണ്ണിആതൻ ഇവരെ അലൈത്തേ എന്ന് വിളി ക്കുന്നു. ഇവരും ഫുണീഷ്യൻ ദൈവമായ അഗ്രു വേരസ്സും (ശനിഗ്രഹം) സമകാലീനരാണെന്ന് പറ യുന്നു. ഏതായാലും ലോകം മുഴുവനും പിന്നീട് ഒരമ്മയുടെ ഏഴുമക്കളാലാണ് സൃഷ്ടിക്കപ്പെട്ടതെന്ന അവരുടെ ചരിത്രം ഇന്ത്യക്കാരുടേതുമായി സാമ്യ മുള്ളതാണ്. അവരാണ് ഗ്രാക്കോണിയ (നാഗവംശം) എന്നപേരിൽ ഭൂമി മുഴുവനും വസിച്ചിരുന്നതെന്ന കഥയും ഇന്ത്യക്കാരുടേതാണ്. നാഗമാണ് സൂര്യചി

ഹനമെന്നും അതിനാൽ ഫുണീഷ്യരുടെ ക്ഷേത്രങ്ങളിൽ നാഗചിഹ്നം ഉണ്ടാവുമെന്നും അത് ഫുണീഷ്യരുടെ ദൈവമായ ഏ്വലോൺ (ഏ്വലിയോൺ) ആണെന്നും അബ്രഹാം എൽ ഏ്വലിയോൺ എന്ന് പറയുന്ന ഈ ദൈവം മലബാറിലെ നാഗാരാധകരുടെ ഏ്വലി മലയിലെ എലിസാമ്രാജ്യത്തിലെ ദൈവമാണെന്നും ബ്ലവാട്സ്കി പറയുന്നു നാഗവംശമായ ഇവരെ തച്ചനെന്നും ദക്ഷനെന്നും. വിളിച്ചിരുന്നു എന്നും. വിശ്വകർമ്മജരും സമുദ്രസഞ്ചാരികളുമായ നാഗ വംശമാണ് ഫുണീഷ്യർ. സിംഹമുഖവും പക്ഷിച്ചിറ കുമുള്ള ഭക്തരായി ഇവരെയാണ് വരച്ചുവെക്കു ന്നത്. ഇവരാണ് സംസ്കാരങ്ങളുടെ ഉദയത്തിനു മുമ്പേ സമുദ്രത്തില് ലോകം മുഴുവനും സഞ്ചരിച്ച് സംസ്കാരം പങ്കുവെച്ച ഗുരുക്കന്മാർ.ബെൽ എന്ന് ഗോളുകളും, ഹെലിയോസ് എന്ന് ഗ്രീക്കുകാരും ബാൽ എന്ന് ഫുണീഷ്യരും എൽ എന്ന് ചാൽഡി യരും എലോഹിം എന്നും എമ്മാനുവലെന്നും ഹിബ്രുവും വിളിക്കുന്ന നാഗദേവത ഇന്ത്യയിലെ ദ്വാപരയുഗകാലത്ത് ബലരാമനെന്ന് വിളിച്ച അന ന്തനാഗമാണ്. ഹെലിയോസ് അഥവാ എലിയോസ് എന്ന ഏ്വരകുലേശൻ (ഹെർകുലിസ്) വിദേശിയല്ല ഇന്ത്യക്കാരനാണെന്ന് മെഗാസ്തനീസ് പറയുന്നു, പാണ്ഡ്യരാജ്യത്തെ രാജകുമാരി അദ്ദേഹത്തിന്റെ മകളാണെന്നും. ശുക്രബുധന്മാരുടെ ചിഹ്നം ഫുണീ ഷ്യൻ നാണ്യത്തിലുണ്ട് മറുവശത്ത് ആടാണ്. ഫു ണീഷ്യരുടെ ഭാഷയും സംഖ്യാശാസ്ത്രവും ചിഹ്ന ങ്ങളും ഈജിപ്തിൽനിന്നാണ് ഹിബ്രുക്കൾക്ക് ലഭി ച്ചത്. The oldest Sanskrit MSS on astronomy begins their series of nakshathra ,the 27 asterisms ,with the sign of Krittika ..This is according to the vedic calendar which is accepted by the

evangelists ,though they get out of the difficulty by saying the said calendar does not prove that the Hindus knew anything about astronomy at that date ,and assure their readers that calendars ,notwithstanding,the Indian pundits may have aquired their knowledge of the lunar mansions headed by karthika from the Phoenicians etc. ഇന്ത്യക്കാരുടെ ജ്യോതിശ്ശാസ്ത്രജ്ഞാനത്തെക്കുറിച്ച് യൂറോപ്യരുടെ അഭിപ്രായത്തെ ബ്ലവാട്സ്കി ഖണ്ഡിച്ചതിങ്ങനെ.

ലെമൂറിയയിലെ ധർമ്മരാജാ(യമൻ)പുത്രനായ ശനിയിൽനിന്ന് ഫുണീഷ്യരും ഈജിപ്ത്യന്മാരും ഗ്രീക്കുകാരും അവരുടെ സംസ്കാരങ്ങളുമുണ്ടായി എന്നും ഇന്ത്യക്കാരും ഈ വംശത്തിന്റെ ആദ്യശാഖ തന്നെയാണെന്നും അവിടെയാണ് സംസ്കാരം ആദ്യം ഉണ്ടായതെന്നുമാണ് ബ്ലവാട്സകിയുടെ കാഴ്ചപ്പാട്.
ര



IA ഐയ്യ തമിഴ് മണിമേഖല

IAO ഐയ്യാവോ ഫുണീഷ്യൻ മുത്ത്

അസ്താർത്തേ ചിഹ്നം

തമിഴിലും മലയാളത്തിലും അയ്യ എന്നും ഫുണീഷ്യർ അയ്യാവോ എന്നും വിളിക്കുന്ന സഞ്ചാരികളുടെ ദേവി (അയ്യാവോൾ എന്ന കുലസംഘത്തിന്റെ ദേവി) ശുക്രനും ബുധനും ചേർന്ന ചിഹ്നമുള്ള,

നാഗവും സൂര്യചന്ദ്രന്മാരും അനുഗമിക്കുന്ന ദേവി , ഇതാണ് തപസ്വിനി പാർവ്വതിയും അസ്താർത്തേയും എല്ലാമായി രൂപാന്തരം പ്രാപിച്ചത്. അസ്താർത്തെയെ ഹിസ്പാനിയയിലേക്ക് 8ആം നൂറ്റാണ്ട് ബിസിയിലാണ് ഫുണീഷ്യന്മാർ കൊണ്ടുവന്നത്. അതിനുശേഷം ഐബീരിയൻ ദേവതാഗണത്തിൽ അവൾ പ്രമുഖയായി. മദ്ധ്യധരണ്യയാഴിക്കു ചുറ്റും അവളുടെ കൾട്ട് വ്യാപിച്ചു. ഗദിർ, ഹിസ്പാലിസ്, കാസ്തുലോ നഗരങ്ങളിലൂടെ വടക്കോട്ട് വ്യാപിച്ചു. റോമൻകാലത്ത് ജൂണോ , ഡയാനാ, മിനർവ്വാ എന്നെല്ലാം പേരുകളിൽ അവളാണ് ആരാധിക്കപ്പെട്ടത്.











Inanna receiving offerings on the Uruk Vase, circa 3200-3000 BCE.

# സമുദ്രയാനം

മകരരേഖ ആധാരമാക്കി സമഭുജത്രികോണമായി ഇന്ത്യാസമുദ്രത്തെ നോക്കുക. രണ്ടുവശവും വടക്കോട്ട് നീട്ടുക. പടിഞ്ഞാറുള്ളത് സ്വാഹിലി അറേബിയൻതീരം തൊട്ട് വടക്കേ ഇന്ത്യയിലേക്ക്. അവിടെനിന്ന് ബർമ്മ സുമാത്ര വടക്കുകിഴക്കേ ആസ്ത്രേലിയ വരെ കിഴക്കേ രേഖ. ഇങ്ങനെ വരുമ്പോൾ ഇതിൽ ചെങ്കടലോ ഗൾഫോ വരില്ല.

മറ്റൊരു വിധം നോക്കാം. ഇംഗ്ലീഷിലെ എം എന്ന അക്ഷരം പോലെ ഒരുവശം ചെങ്കടലും ഗൾഫും മറുവശം ബങ്കാൾ ഉൾക്കടലും നടുവിൽ ഇന്ത്യയും. (പിയേഴ്സൻ. 2003)



